ദാദാ ഭഗവാൻ വിശദീകരിച്ചത് പോലെ

# സർവ്വ മത സാരം

(ഒമ്പത് കലമുകൾ : എല്ലാ ഗ്രന്ഥങ്ങളുടെയും സാരാംശം)



Malayalam

ദാദാ ഭഗവാൻ

വിശദീകരിച്ചിരിക്കുന്നതു പോലെ

# സർവ്വ മത സാരം

(Essence Of All Religion)

മൂലരൂപം ഗുജറാത്തിയിലാണ്.

അതിന്റെ ഇംഗ്ലീഷ്  വിവർത്തനം ഈ മാർഗ്ഗം പിന്തുടരുന്നവർ നടത്തിയിട്ടുള്ളതാണ്.

ഈ മലയാളം വിവർത്തനത്തിന് ഇംഗ്ലീഷ് വിവർത്തനമാണ് അവലംബിച്ചിട്ടുള്ളത്

**Publisher** :**Mr. Ajit C. Patel**
**Dada BhagwanVignan Foundation**
1, Varun Apartment, 37, Shrimali Society,
Opp. Navrangpura Police Station,
Navrangpura, Ahmedabad: 380009.
Tel.: +91 79 3500 2100



**First Edition** : 500 copies, May 2023

**Price** : Ultimate Humility (leads to Universal oneness) and Awareness of " **I Don't Know Anything**"

**Rs. 60.00**

**Printed at**: **Amba Multiprint**
B -99, Electronics GIDC, K-6 Road
Sector - 25, Gandhinagar - 382044.
Gujarat, India.
Tel.: +91 79 3500 2142

**ISBN/eISBN : 978-93-91375-41-6**

**Printed in India**

## ത്രിമന്ത്രം







**നമോ വീതരാഗായ**
**നമോ അരിഹന്താണം**
**നമോ സിദ്ധാണം**
**നമോ ആയരിയാണം**
**നമോ ഉവ്വജ്ജായാണം**
**നമോ ലോ യേ സവ്വ സാഹ്ഹുണം**
**എസോ പഞ്ച നമുക്കാരോ**
**സവ്വ പാവാപ്പനാസണോ**
**മംഗളാണം ച സവ്വേശിം**
**പഠമം ഹവായ് മംഗളം [1]**
**ഓം നമോ ഭഗവതേ വാസുദേവായ [2]**
**ഓം നമഃ ശിവായ [3]**

**ജയ് സത് ചിത് ആനന്ദ്.**



## ആരാണ് ദാദാ ഭഗവാൻ?

1958 ജൂൺ മാസത്തിലെ ഒരു സായാഹ്നം, ഏകദേശം ആറുമണിക്ക്, ഗുജറാത്തിലെ സൂറത്ത് റെയിൽവേ സ്റ്റേഷനിലെ കോലാഹലങ്ങൾക്കിടയിൽ, ഒരു ബഞ്ചിലിരിക്കെ, '**ദാദാ ഭഗവാൻ**' അംബാലാൽ മുൽജിഭായ് പട്ടേലിന്റെ വിശുദ്ധ ശരീരത്തിനുള്ളിൽ പൂർണ്ണമായി പ്രകടമായി. ആത്മീയതയുടെ ശ്രദ്ധേയമായ ഒരു പ്രതിഭാസം പ്രകൃതി വെളിപ്പെടുത്തി! ഒരു മണിക്കൂറിനകം, പ്രപഞ്ചത്തിന്റെ ദർശനം അദ്ദേഹത്തിന് അനാച്ഛാദനം ചെയ്യപ്പെട്ടു! 'ആരാണ് നാം? ആരാണ് ദൈവം? ആര് ലോകം പരിപാലിക്കുന്നു? എന്താണ് കർമ്മം? എന്താണ് മോക്ഷം?' എന്നു തുടങ്ങിയ എല്ലാ ആത്മീയമായ ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങൾ പൂർണ്ണമായും അദ്ദേഹത്തിന് വ്യക്തമായി.

ആ സായാഹ്നത്തിൽ അദ്ദേഹം നേടിയത്, വെറും രണ്ട് മണിക്കൂർ കൊണ്ട് തന്റെ യഥാർത്ഥ ശാസ്ത്ര പരീക്ഷണത്തിലൂടെ (***ജ്ഞാന വിധി***) മറ്റുള്ളവർക്ക് പകർന്നു നൽകി! ഇതിനെ *അക്രം* പാത എന്ന് വിളിക്കുന്നു. *ക്രമം* എന്നാൽ ക്രമാനുഗതമായി, പടിപടിയായി കയറുക എന്നാണ് അർത്ഥമാക്കുന്നത്, *അക്രം* എന്നാൽ പടികളില്ലാത്ത, കുറുക്കുവഴി, എലിവേറ്റർ പാത!

ദാദാ ഭഗവാൻ ആരാണെന്ന് അദ്ദേഹം തന്നെ മറ്റുള്ളവരോട് വിശദീകരിക്കും, "നിങ്ങളുടെ മുന്നിൽ കാണുന്നയാൾ ദാദാ ഭഗവാനല്ല. ഞാൻ *ജ്ഞാനി പുരുഷൻ* ആണ്, ഉള്ളിൽ പ്രകടമായത് പതിനാല് ലോകങ്ങളുടെയും നാഥനായ ദാദാ ഭഗവാനാണ്. അദ്ദേഹം നിങ്ങളുടെ ഉള്ളിലും, എല്ലാവരുടെയും ഉള്ളിലും ഉണ്ട്. അദ്ദേഹം നിങ്ങളുടെ ഉള്ളിൽ പ്രകടമാകാതെ വസിക്കുന്നു, എന്നാൽ ഇവിടെ [എ. എം. പട്ടേലിനുള്ളിൽ], അദ്ദേഹം പൂർണ്ണമായും പ്രത്യക്ഷനായി! ഞാൻ, സ്വയം, ദൈവമല്ല (*ഭഗവാൻ*); എന്റെ ഉള്ളിൽ പ്രകടമായ ദാദാ ഭഗവാനെയും ഞാൻ വണങ്ങുന്നു.

## ആത്മജ്ഞാനം നേടുന്നതിന് ഇപ്പോഴുള്ള കണ്ണി

1958 ൽ ആത്മജ്ഞാനം ലഭിച്ചതിനു ശേഷം, പരമപൂജ്യനായ ***ദാദാ ഭഗവാൻ*** (ദാദാശ്രീ) ആത്മീയ പ്രഭാഷണങ്ങൾ നടത്തുന്നതിനും

ആത്മീയ അന്വേഷകർക്ക് ആത്മജ്ഞാനം നല്കുന്നതിനുമായി ദേശീയവും അന്തർദേശീയവുമായ യാത്രകൾ നടത്തി.

അദ്ദേഹത്തിന്റെ ജീവിതകാലത്തു തന്നെ, ദാദാജി പൂജ്യ ഡോ. നീരുബെൻ അമീനിന് (നീരുമാ) മറ്റുള്ളവർക്ക് ആത്മജ്ഞാനം നല്കുന്നതിനുള്ള സിദ്ധികൾ നല്കിയിരുന്നു. അതേ പോലെ, ദാദാശ്രീ നശ്വര ശരീരം വെടിഞ്ഞതിനു ശേഷം പൂജ്യ നീരുമാ ആത്മീയാന്വേഷകർക്ക് സത്സംഗങ്ങളും ആത്മജ്ഞാനവും, ഒരു നിമിത്തം എന്ന രീതിയിൽ നല്കിക്കൊണ്ടിരുന്നു. സത്സംഗങ്ങൾ നടത്തുന്നതിനുള്ള ആത്മീയ സിദ്ധികൾ പൂജ്യ ദീപക് ഭായ് ദേശായിക്കും ദാദാജി നല്കിയിരുന്നു. ഇപ്പോൾ പൂജ്യ നീരുമയുടെ അനുഗ്രഹത്തോടെ പൂജ്യ ദീപക് ഭായ് ആത്മജ്ഞാനം നല്കുന്നതിനുള്ള നിമിത്തമായി ദേശീയവും അന്തർദേശീയവുമായ യാത്രകൾ നടത്തിവരുന്നു.

ആത്മ ജ്ഞാനത്തിനു ശേഷം, ആയിര കണക്കിന് ആത്മീയ അന്വേഷകർ ബന്ധന മുക്തരായി സ്വതന്ത്രമായ അവസ്ഥയിൽ നില നില്ക്കുകയും ലൗകികമായ ഉത്തര വാദിത്തങ്ങൾ നിറവേറ്റുന്നതിന് ഇടക്കു തന്നെ ആത്മ അനുഭവത്തിൽ സ്ഥിതി ചെയ്യുകയും ചെയ്യുന്നു.

## ഈ വിവർത്തനത്തെക്കുറിച്ചുള്ള കുറിപ്പ്

ജ്ഞാനി പുരുഷൻ, അംബലാൽ എം. പട്ടേൽ, സാധാരണയായി 'ദാദാശ്രീ' അല്ലെങ്കിൽ 'ദാദാ' എന്നും അറിയപ്പെടുന്നു, ആത്മീയ അഭിലാഷികൾ ചോദിക്കുന്ന ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങളുടെ രൂപത്തിൽ ആത്മീയ പ്രഭാഷണങ്ങൾ നടത്തി. ഈ പ്രഭാഷണങ്ങൾ ഗുജറാത്തി ഭാഷയിൽ പൂജ്യ ഡോ. നിരുബെൻ അമീൻ റെക്കോർഡ് ചെയ്ത് പുസ്തകങ്ങളാക്കി.

തന്റെ സത്സംഗങ്ങളും, ആത്മസാക്ഷാത്കാര ശാസ്ത്രത്തെക്കുറിച്ചുള്ള അറിവും, ഓരോ വാക്കിനും മറ്റൊരു ഭാഷയിലേക്ക് വിവർത്തനം ചെയ്യുക അസാധ്യമാണെന്ന് ദാദാശ്രീ പറഞ്ഞിരുന്നു, കാരണം ഈ പ്രക്രിയയിൽ ചില അർത്ഥങ്ങൾ നഷ്ടപ്പെടും. അതിനാൽ, ആത്മസാക്ഷാത്കാരത്തിന്റെ 'അക്രം ശാസ്ത്രം' കൃത്യമായി മനസ്സിലാക്കാൻ, ഗുജറാത്തി പഠിക്കേണ്ടതിന്റെ പ്രാധാന്യം അദ്ദേഹം ഊന്നിപ്പറഞ്ഞു.

എന്നിരുന്നാലും, ആത്മീയ അന്വേഷകർക്ക് ഒരു പരിധിവരെ പ്രയോജനം നേടാനും, പിന്നീട് അവരുടെ സ്വന്തം പ്രയത്നത്തിലൂടെ പുരോഗതി നേടാനും തന്റെ വാക്കുകൾ മറ്റ് ഭാഷകളിലേക്ക് വിവർത്തനം ചെയ്യാൻ ദാദാശ്രീ തന്റെ അനുഗ്രഹം നൽകി. ഈ പുസ്തകം ഒരു അക്ഷരീയ വിവർത്തനമല്ല, എന്നാൽ അദ്ദേഹത്തിന്റെ യഥാർത്ഥ സന്ദേശത്തിന്റെ സത്ത സംരക്ഷിക്കാൻ വളരെയധികം ശ്രദ്ധ ചെലുത്തിയിട്ടുണ്ട്.

ആത്മീയ പ്രഭാഷണങ്ങൾ ഗുജറാത്തിയിൽ നിന്ന് വിവർത്തനം ചെയ്യപ്പെടുകയും തുടരുകയും ചെയ്യുന്നു. ചില ഗുജറാത്തി പദങ്ങൾക്ക്, അർത്ഥം അറിയിക്കാൻ നിരവധി വിവർത്തന പദങ്ങളോ വാക്യങ്ങളോ ആവശ്യമാണ്, അതിനാൽ കൂടുതൽ നന്നായി മനസ്സിലാക്കുന്നതിനായി വിവർത്തനം ചെയ്ത വാചകത്തിൽ നിരവധി ഗുജറാത്തി പദങ്ങൾ നിലനിർത്തിയിട്ടുണ്ട്. ഗുജറാത്തി പദം ആദ്യമായി ഉപയോഗിക്കുന്നിടത്ത്, അത് ഇറ്റാലിക് ചെയ്യുന്നു, തുടർന്ന് പരാൻതീസിസിൽ അതിന്റെ അർത്ഥം വിശദീകരിക്കുന്ന ഒരു വിവർത്തനം. തുടർന്ന്, തുടർന്നുള്ള വാചകത്തിൽ ഗുജറാത്തി വാക്ക് മാത്രമേ ഉപയോഗിച്ചിട്ടുള്ളൂ. ഇത് രണ്ട് മടങ്ങ് പ്രയോജനം നൽകുന്നു; ആദ്യം, വിവർത്തനത്തിന്റെയും വായനയുടെയും എളുപ്പം, രണ്ടാമതായി, ഈ ആത്മീയ ശാസ്ത്രത്തെ കൂടുതൽ ആഴത്തിൽ മനസ്സിലാക്കാൻ നിർണായകമായ ഗുജറാത്തി വാക്കുകൾ വായനക്കാരനെ കൂടുതൽ പരിചിതമാക്കുക. ചതുരാകൃതിയിലുള്ള ബ്രാക്കറ്റുകളിലെ ഉള്ളടക്കം, യഥാർത്ഥ ഗുജറാത്തി ഉള്ളടക്കത്തിൽ ഇല്ലാത്ത കാര്യത്തെക്കുറിച്ച് കൂടുതൽ വ്യക്തത നൽകുന്നു.

അദ്ദേഹത്തിന്റെ അറിവിന്റെ സത്ത, ലോകത്തിന് മുന്നിൽ അവതരിപ്പിക്കാനുള്ള എളിയ ശ്രമമാണിത്. ഈ വിവർത്തനം വായിക്കുമ്പോൾ, എന്തെങ്കിലും വൈരുദ്ധ്യമോ പൊരുത്തക്കേടോ ഉണ്ടെങ്കിൽ, അത് വിവർത്തകരുടെ തെറ്റാണ്, തെറ്റായ വ്യാഖ്യാനം ഒഴിവാക്കാൻ ജീവിച്ചിരിക്കുന്ന ജ്ഞാനിയെക്കൊണ്ട് കാര്യത്തെക്കുറിച്ചുള്ള ധാരണ വ്യക്തമാക്കണം. നിങ്ങളുടെ നിർദ്ദേശവും വ്യാകരണപരമായ തെറ്റ് തിരുത്തലും ഞങ്ങൾ അഭിനന്ദിക്കും. **nlt.m@dadabhagwan.org** എന്ന വിലാസത്തിൽ നിങ്ങളുടെ വിലയേറിയ പ്രതികരണം (ഫീഡ്ബാക്ക്) നൽകാം.

# <u>വായനക്കാരന് പ്രത്യേക കുറിപ്പ്</u>

എല്ലാ ജീവജാലങ്ങൾക്കും ഉള്ളിലെ ആത്മാവാണ് (ആത്മാവ്) '**സ്വയം**'(Self).

ജ്ഞാന വിധിക്ക് ശേഷം, ശുദ്ധാത്മാവ് എന്ന പദം, ഉണർന്നിരിക്കുന്ന '**സ്വയം**' എന്നതിന് ജ്ഞാനി പുരുഷൻ ഉപയോഗിക്കുന്നു. 'S' എന്ന വലിയക്ഷരം ഉള്ള സെൽഫ് എന്ന വാക്ക്, ഉണർന്നിരിക്കുന്ന സ്വയത്തെ സൂചിപ്പിക്കുന്നു, 's' എന്ന ചെറിയക്ഷരത്തിൽ എഴുതിയിരിക്കുന്ന ലൗകിക-സംവേദനാത്മക സ്വയത്തിൽ (self) നിന്ന് വേറിട്ടുനിൽക്കുന്നു.

ദാദാശ്രീ 'നാം', 'നമ്മൾ', അല്ലെങ്കിൽ 'നമ്മുടെ' എന്ന പദം ഉപയോഗിക്കുന്നിടത്തെല്ലാം, അദ്ദേഹം തന്നെത്തന്നെയാണ്, ജ്ഞാനി പുരുഷനെത്തന്നെയാണ്, പരാമർശിക്കുന്നത്.

അതുപോലെ, ഒരു വാക്യത്തിന്റെ മധ്യത്തിൽ ഒരു വലിയക്ഷരം ഉപയോഗിച്ച് നിങ്ങൾ (You) അല്ലെങ്കിൽ നിങ്ങളുടെ (Your) ഉപയോഗം, അല്ലെങ്കിൽ വാക്യത്തിന്റെ തുടക്കത്തിൽ ഒറ്റ ഉദ്ധരണികളിൽ 'You', 'Your' എന്നിവ ഉപയോഗിക്കുന്നത് ഉണർന്നിരിക്കുന്ന '**സ്വയം**' അല്ലെങ്കിൽ പ്രജ്ഞയുടെ അവസ്ഥയെ സൂചിപ്പിക്കുന്നു. ഉണർന്നിരിക്കുന്ന ആത്മാവും ലൗകികമായി ഇടപെടുന്ന സ്വയവും തമ്മിലുള്ള വ്യത്യാസത്തെക്കുറിച്ചുള്ള ശരിയായ ധാരണയ്ക്കുള്ള ഒരു പ്രധാന വ്യത്യാസമാണിത്.

'ചന്ദുഭായ്' എന്ന പേര് ഉപയോഗിക്കുന്നിടത്തെല്ലാം വായനക്കാരൻ അവന്റെ അല്ലെങ്കിൽ അവളുടെ പേര് പകരം വയ്ക്കുകയും അതിനനുസരിച്ച് കാര്യം വായിക്കുകയും വേണം.

'അവൻ' എന്ന പുല്ലിംഗമുള്ള മൂന്നാമത്തെ വ്യക്തി സർവ്വനാമവും, അതുപോലെ 'അവൻ' എന്ന വസ്തു സർവ്വനാമവും വിവർത്തനത്തിലുടനീളം ഉപയോഗിച്ചിട്ടുണ്ട്. 'അവൻ' എന്നതിൽ

‘അവൾ’ ഉൾപ്പെടുന്നുവെന്നും ‘അവൻ’ എന്നതിൽ ‘അവൾ’ ഉൾപ്പെടുന്നുവെന്നും പറയേണ്ടതില്ലല്ലോ.

അവലംബത്തിനായി ( റെഫറൻസ് ) , എല്ലാ ഗുജറാത്തി വാക്കുകളുടെയും ഒരു നിഘണ്ടു (ഗ്ലോസറി) ഈ പുസ്തകത്തിന്റെ പിൻഭാഗത്ത് നൽകിയിട്ടുണ്ട് അല്ലെങ്കിൽ ഞങ്ങളുടെ വെബ്സൈറ്റിൽ ഇവിടെ ലഭ്യമാണ്:

http://www.dadabhagwan.org/books-media/glossary/

നിങ്ങളുടെ നിർദ്ദേശവും വ്യാകരണപരമായ തെറ്റ് തിരുത്തലും ഞങ്ങൾ അഭിനന്ദിക്കും. nlt.m@dadabhagwan.org എന്ന വിലാസത്തിൽ നിങ്ങളുടെ വിലയേറിയ പ്രതികരണം (ഫീഡ്ബാക്ക്) നൽകാം.

# ആമുഖം

വീട്ടിലായാലും പുറത്തായാലും, ആളുകൾ പറയുന്നു, അവർ എന്നും, അവർ ആഗ്രഹിക്കാത്ത കാര്യങ്ങൾ, ചെയ്യാൻ ഇട വരുന്നു എന്ന്. ചില സന്ദർഭങ്ങളിൽ അവർ ആഗ്രഹിക്കുന്ന കാര്യങ്ങൾ ചെയ്യാൻ കഴിയുന്നില്ല. അവർക്ക് ചില കാര്യങ്ങൾ ചെയ്യണമെന്ന് വളരെ ശക്തമായ ആന്തരിക ഭാവമുണ്ട്. അതിനുള്ള പരിശ്രമവും നടത്തുന്നു. എന്നാൽ അത് ഒരിക്കലും ശരിയായി വരുന്നില്ല.

മതങ്ങളിലെ ഗുരുക്കന്മാർ, അവരുടെ ശ്രോതാക്കളോടും ശിഷ്യരോടും, അവർ പറയുന്ന നിർദ്ദേശങ്ങൾ പിന്തുടരാത്തതിനെ കുറിച്ച് ആക്ഷേപം പറയാറുണ്ട്. അത് അവർ പെരുമാറ്റത്തിൽ കൊണ്ടുവരാത്തതിന് അവർ ശ്രമിക്കുന്നില്ല എന്നു പറയുന്നു. ശ്രോതാക്കളും ശിഷ്യന്മാരും അസ്വസ്ഥരും സ്തബ്ധരും ആയിപ്പോകുന്നു. മതത്തിലും മതപരമായ ആചാരങ്ങളിലും ശ്രദ്ധ ചെലുത്തിയിട്ടും എന്തു കൊണ്ടാണ് പെരുമാറ്റത്തിൽ അത് പ്രകടം ആകാത്തത് എന്ന് അവരും ആശ്ചര്യപ്പെട്ടു പോകുന്നു. ഇതിനെല്ലാം എന്താണ് കാരണം? എന്താണ് അതിനുള്ള തടസ്സം? അവർ വരുത്തുന്ന തെറ്റുകളെല്ലാം തരണം ചെയ്യുന്നതിന് എന്തെങ്കിലും മാർഗ്ഗമുണ്ടോ?

ഈ കാല ഘട്ടത്തിലെ മനുഷ്യരുടെ പരിമിതികൾ പൂജ്യ ദാദാശ്രീ തിരിച്ച് അറിഞ്ഞിട്ടുണ്ട്. ശാസ്ത്രീയ രീതിയിൽ, പ്രായോഗികമായ, യുക്തമായ സമീപനത്തിലൂടെ ഒരു പരിഹാരം അദ്ദേഹം നല്കിയിരിക്കുന്നു. ഈ വിഭ്രാന്തിക്കു പിറകിലുള്ള നിഗൂഢത പൂജ്യ ദാദാശ്രീ വെളിവാക്കിയിട്ടുണ്ട്. എല്ലാ സ്വഭാവങ്ങളും ശീലങ്ങളും കഴിഞ്ഞ ജന്മത്തിലെ കാരണങ്ങളുടെ ഫലങ്ങളിൽ നിന്നും വരുന്നതാണ് എന്ന് അദ്ദേഹം പറയുന്നു. ഇതൊരു ഫലമാണ്. 'ഭാവം' എന്നത് ആന്തരികമായി ആഴത്തിലുള്ള ആഗ്രഹത്തിന് നല്കിയിരിക്കുന്ന പേരാണ്. അത് പ്രകടം ആയിരിക്കുകയില്ല. ആ ഭാവമാണ് കാരണം. ഫലത്തിൽ ആർക്കും മാറ്റം വരുത്താനാവില്ല. കാരണത്തിൽ മാറ്റം വരുത്തിയാൽ ഫലത്തിലും മാറ്റം വരും. കാരണത്തിൽ മാറ്റം വരുത്തുന്നതിന് ഭാവത്തിൽ മാറ്റങ്ങൾ

വരുത്തണം. ഭാവങ്ങളിൽ മാറ്റം വരുത്തുന്നതിന് ദാദാശ്രീ നമ്മെ ഈ '***ഒമ്പത് കലമുകൾ*** 'പഠിപ്പിച്ചിരിക്കുന്നു. മുഴുവൻ വേദങ്ങളുടേയും സാരം പിഴിഞ്ഞെടുത്ത്, പൂജ്യ ദാദാശ്രീ നമുക്ക് ഈ ഒമ്പത് കലമുകളുടെ രൂപത്തിൽ നല്കിയിരിക്കുന്നു. അടിസ്ഥാന തലത്തിൽ, ഭാവങ്ങളിൽ മാറ്റം വരുത്താനുള്ള താക്കോലുകൾ ആണ് ഈ ഒമ്പതു കലമുകൾ. വേദങ്ങൾ വിശദമായി പഠിച്ചതു കൊണ്ടു മാത്രം ഭാവങ്ങളിൽ ഈ രീതിയിലുള്ള മാറ്റങ്ങൾ സംഭവിക്കുകയില്ല. ഈ കലമുകളിലെ ലളിതമായ സന്ദേശങ്ങൾ ആയിരക്കണക്കിന് ആളുകൾക്ക് ഗുണകരമായി തീർന്നിട്ടുണ്ട്. ഈ ഒമ്പതു കലമുകൾ ചൊല്ലുമ്പോൾ, പുതിയ ആന്തരിക കാരണങ്ങൾ മുഴുവനായും മാറുന്നു. അതോടൊപ്പം ഈ ജീവിതത്തിലും ആന്തരികമായ ശാന്തി അനുഭവപ്പെടുന്നു. മറ്റുള്ളവരിൽ തെറ്റുകൾ കാണുന്നത് നിർത്തുന്നു. അനശ്വരമായ ശാന്തിയുടെ അന്വേഷണം ജീവിതത്തിലെ പ്രധാന ലക്ഷ്യം ആയിത്തീരുന്നു.

ഇപ്പോൾ, ഉള്ളിൽ നഷ്ടമായിരിക്കുന്ന സവിശേഷമായ ആന്തരിക ശക്തികൾ നേടിയെടുക്കുന്നതിന്, അകത്തുള്ള ഭഗവാനോട് ശക്തി ആവശ്യപ്പെട്ടുക്കൊണ്ടിരിക്കുക മാത്രമേ ചെയ്യേണ്ടതുള്ളൂ. ഫലം സ്വാഭാവികമായി വന്നുകൊണ്ടിരിക്കും.

പൂജ്യ ദാദാശ്രീ പറയുന്നു, "എന്റെ ജീവിതത്തിൽ മുഴുവൻ ഞാൻ ഒമ്പതു കലമുകൾ പാലിച്ചിരുന്നു. അതാണ് എന്റെ യഥാർത്ഥ സമ്പത്ത്. അത് ഞാൻ ഇപ്പോൾ നിങ്ങൾക്കായി പങ്കു വെക്കുന്നു. അവ ഈ ലോകത്തിന്റെ മോക്ഷത്തിനായുള്ളതാണ്. കഴിഞ്ഞ നാല്പതു വർഷങ്ങളായി, ഈ കലമുകൾ എന്റെ ആന്തരിക ജീവിതത്തിന്റെ നിരന്തര ഭാഗമായിരിക്കുന്നു.''

പല സാധകരും, ഈ ഒമ്പതു കലമുകളുടേയും എല്ലാ കാര്യങ്ങളും അറിയുന്നവരാണ് എന്നു സ്വയം കരുതുന്നു. അവർ പറയും, "ഈ കലമുകളിൽ പറഞ്ഞിരിക്കുന്നതു പോലെ വളരെ ശരിയായാണ് ഞാൻ ജീവിക്കുന്നത്'', എന്ന്. നിങ്ങൾ അവരോട് "ചുറ്റുമുള്ള ആരെയെങ്കിലും വേദനിപ്പിക്കാറുണ്ടോ?'' എന്നു ചോദിച്ചാൽ അവർ പറയും, "ഉണ്ട്" എന്ന്. അതിന്റെ അർത്ഥമെന്താണ്? അവർക്ക്

കാര്യങ്ങൾ ശരിയായി മനസ്സിലായിട്ടില്ല എന്നതാണ്. അതിലുമുപരിയായി, അതിനെ കുറിച്ചുള്ള അറിവുകൊണ്ടു മാത്രം, അവർ പ്രതീക്ഷിക്കുന്ന ഫലത്തിൽ എത്തിച്ചേരാനാവില്ല. ഇവിടെ, ജ്ഞാനി പുരുഷൻ എന്താണോ തന്റെ ജീവിതത്തിലൂടെ നേടിയെടുത്തത്, അദ്ദേഹത്തിന്റെ അനുഭവ ബന്ധിതമായ വാക്കുകൾ, ഫലം ലഭിക്കുന്നതിനുള്ള മാധ്യമമായി തീരുന്നു. അടിസ്ഥാനമായ ഭാവം രൂപീകരിക്കുന്നതിന് കഴിവുള്ള ആൾ ജ്ഞാനി പുരുഷനായിരിക്കണം. അപ്പോൾ മാത്രമേ അർത്ഥ പൂർണ്ണമായ ഫലങ്ങൾ ഉണ്ടാവുകയുള്ളൂ. ഈ ഒമ്പതു കലമുകൾ, ഒരു പ്രാർത്ഥനയായി, ആത്മാർത്ഥമായ മനോഭാവത്തോടെ, ആത്മാർത്ഥമായി ചൊല്ലുകയാണെങ്കിൽ, അയാൾക്ക് ജീവിതത്തിലെ എല്ലാ നെഗറ്റിവിറ്റികളും കഴുകിക്കളയാൻ കഴിയും. അപ്പോൾ മോക്ഷ മാർഗ്ഗം ലളിതമായിത്തീരും.

**ഡോ. നീരുബെൻ അമീൻ**

Books of Dada Bhagwan Foundation

1. Adjust everywhere (എങ്ങും ഇണങ്ങിപ്പോകുക)
2. Worries (വ്യസനങ്ങൾ)
3. Death: Before, During and After -മരണം ( മുമ്പും, മരണസമയത്തും, അതിനുശേഷവും...)
4. Avoid Clashes (സംഘർഷം ഒഴിവാക്കുക)
5. The Fault is of the Sufferer (തെറ്റ് ക്ലേശം അനുഭവിക്കുന്നവന്റേത് ആണ്)
6. Whatever Happened is Justice (സംഭവിച്ചതെല്ലാം ന്യായമാണ്)
7. Practice of Humanity (മനുഷ്യ ധർമ്മം)
8. Anger (കോപം)
9. Right Understanding to Help Others (സേവനം - പരോപകാരം)
10. The Essence of All Religions (സർവ്വ മത സാരം)
11. Who Am I? (ഞാൻ ആരാണ്?)
12. Self-Realisation (ആത്മ സാക്ഷാത്ക്കാരം )
13. Noble Use of Money (പണത്തിന്റെ ശ്രേഷ്ഠമായ ഉപയോഗം )
14. Pure Love (പരിശുദ്ധ പ്രേമം)
15. Shree Simandhar Swami: The Living God
16. Truth & Untruth
17. Autobiograpy of Gnani Purush A.M Patel
18. The Science of Karma
19. Science of Speech
20. Generation Gap
21. Science of Money
22. Ahimsa : Non-violence
23. Brahmcharya: Celibacy Attained with understanding
24. Harmony in Married Life
25. Pratikraman: The master key that resolves all conflicts
26. The Guru and the Disciple
27. Flawless Vision
28. Life without Conflict
29. Aptavanies ( 1 to 14 )

- **Dada Bhagwan books are available in different languages: Gujarati, Hindi, Marathi, Telugu, Kannada, Oriya, Malayalam, Bengali, Punjabi, Assamese, Tamil, English, German, Spanish Russian etc.**
- **Few books are available in 'E' books in *Dada Bhagwan mobile App*.**
- **'Dadavani' Magazine is published every month in three Languages: Gujarati, Hindi, and English, available in 'E' books**

**www.dadabhagwan.org**

# സർവ്വ മത സാരം

## (Essence Of All Religion)

### (ഒമ്പതു കലമുകൾ : എല്ലാ വേദ ഗ്രന്ഥങ്ങളുടെയും സാരാംശം)

### (1) ഒൻപത് കലമുകൾ വഴി എല്ലാ തടസ്സങ്ങളും നശിപ്പിക്കപ്പെടുന്നു!

**ദാദാശ്രീ:** ഞാൻ നിങ്ങൾക്ക് വായിക്കാൻ ഒരു പുസ്തകം തരുന്നു. ഞാൻ നിങ്ങൾക്ക് വായിക്കാൻ വലിയ പുസ്തകങ്ങൾ തരുന്നില്ല. നിങ്ങൾക്ക് വേണ്ടി ഒരു ചെറിയത് . ഇത്രയേ ഉള്ളൂ , ഇത്ര മാത്രം.

**ചോദ്യകർത്താവ്:** ശരി.

**ദാദാശ്രീ:** ഇത് ഒരു പ്രാവശ്യം വായിക്കൂ ! മുഴുവനും വായിക്കൂ. ഇത് ഞാൻ നിങ്ങൾക്ക് തരുന്ന ഒരു 'മരുന്ന്' ആണ്, അത് വായിച്ചിരിക്കേണ്ട ഒരു 'മരുന്ന് ' ആണ് . ഈ ഒമ്പതു *കലമുകൾ* വായിക്കാൻ വേണ്ടി മാത്രം ആണ്; ഇത് ഒന്നും ചെയ്യാൻ ഉള്ള മരുന്ന് അല്ല. അതിനു പുറമെ നിങ്ങൾ എന്ത് ചെയ്യുന്നുവോ അത് ശരിയാണ് , എന്നാൽ ഉദ്ദേശം (*ഭാവന*) പോഷിപ്പിക്കാൻ ഉള്ള ഒരു മരുന്ന് ആണ്. അതുകൊണ്ട്, ഞങ്ങൾ തരുന്നത് വായിച്ചു കൊണ്ടിരിക്കൂ. എല്ലാ തരത്തിൽ ഉള്ള തടസ്സങ്ങളും അവ വഴി തകരും.

അപ്പൊ, ഒന്നൊ രണ്ടോ മിനിറ്റ് എടുത്ത് ഈ ഒമ്പതു *കലമുകൾ* വായിക്കൂ.

**ചോദ്യകർത്താവ്:** ഒമ്പതു *കലമുകൾ*.......

1. ***"ഹേ ദാദാ ഭഗവാൻ! മനെ കോയി പൺ ദേഹ ധാരി ജീവാത്മാ നോ കിൻചിത് മാത്ര പൺ അഹം ന ദുഭായ്, ന ദുഭാവായ്, കെ ദുഭാവാ പ്രത്യേ ന അനുമോദായ്, ഏവി പരമ ശക്തി ആപ്പോ.***

   ***മനെ കോയി ദേഹ ധാരി ജീവാത്മാ നോ കിഞ്ചിത് മാത്ര പൺ അഹം ന ദുഭായ് ഏവി സ്യാദ് വാദ് വാണി, സ്യാദ് വാദ് വർത്തൻ അനേ സ്യാദ് വാദ് മനൻ കർവാനി പരം ശക്തി***

***ആപ്പോ".***

ദാദാ ഭഗവാൻ [ഉള്ളിലുള്ള ഭഗവാൻ], ഏറ്റവും നിസ്സാരമായ അളവിൽ പോലും ഒരു ജീവിയുടേയും അഹത്തെ വേദനിപ്പിക്കാതെ ഇരിക്കാനും, വേദനിപ്പിക്കുന്നതിന് കാരണം ആകാതിരിക്കാനും, വേദനിപ്പിക്കുന്നതിന് പ്രേരകം ആകാതിരിക്കാനും എനിക്ക് അനന്തമായ ആന്തരിക ശക്തി നല്കിയാലും.

ഏറ്റവും നിസ്സാരമായ അളവിൽ പോലും ഒരു ജീവിയുടേയും അഹത്തെ വേദനിപ്പിക്കാതെ ഇരിക്കാനും, എന്റെ വാക്കും, ചിന്തയും, പ്രവർത്തികളും എല്ലാവരാലും സ്വീകാര്യമായി തീരാനും എനിക്ക് അനന്തമായ ആന്തരിക ശക്തി നല്കിയാലും.

2. ***"ഹേ ദാദാ ഭഗവാൻ! മനേ കോയി പൺ ധർമ്മനു കിഞ്ചിത് മാത്ര് പൺ പ്രമാൺ ന ദുഭായ്, ന ദുഭാവായ്, കേ ദുഭാവാ പ്രത്യേ ന അനുമോദായ് ഏവി പരം ശക്തി ആപ്പോ.***

***മനേ കോയി പൺ ധർമ്മനു കിഞ്ചിത് മാത്ര് പൺ പ്രമാൺ ന ദുഭായ്, ഏവി സ്യാദ്വാദ് വാണി, സ്യാദ് വാദ് വർത്തൻ അനേ സ്യാദ് വാദ് മനൻ കർവാനി പരം ശക്തി ആപ്പോ"***

ഹേ ദാദാ ഭഗവാൻ [ഉള്ളിലുള്ള ഭഗവാൻ], ഒരു മതത്തിന്റേയും അടിത്തറയെ വേദനിപ്പിക്കാതെ ഇരിക്കാനും, വേദനിപ്പിക്കുന്നതിന് കാരണം ആകാതിരിക്കാനും, വേദനിപ്പിക്കുന്നതിന് പ്രേരകം ആകാതെ ഇരിക്കാനും എനിക്ക് അനന്തമായ ആന്തരിക ശക്തി നല്കിയാലും.

ഒരു മതത്തിന്റേയും അടിത്തറയെ വേദനിപ്പിക്കാതെ ഇരിക്കാനും എന്റെ വാക്കും ചിന്തയും പ്രവൃത്തികളും എല്ലാവരാലും സ്വീകാര്യമായി തീരാനും എനിക്ക് അനന്തമായ ആന്തരിക ശക്തി നല്കിയാലും.

3. ***"ഹേ ദാദാ ഭഗവാൻ! മനേ കോയി പൺ ദേഹധാരി, ഉപദേശക്, സാധു, സാധ്വി, ആചാര്യ നോ, അവർണവാദ്, അപരാധ്, അവിനയ് ന കർവാനി ശക്തി ആപ്പോ"***

ഹേ ദാദാ ഭഗവാൻ [ഉള്ളിലുള്ള ഭഗവാൻ], ജീവിച്ചിരിക്കുന്ന

സന്യാസി മാരെയോ, സന്യാസിനി മാരെയോ, മത പ്രസംഗകരേയോ മത അദ്ധ്യക്ഷരേയോ വിമർശിക്കാതെ ഇരിക്കാനും, അവരോട് തെറ്റ് ചെയ്യാതിരിക്കാനും, അതിന് കാരണമാകാതിരിക്കാനും, അതിന് പ്രേരകമാകാതിരിക്കാനും എനിക്ക് അനന്തമായ ആന്തരിക ശക്തി നല്കിയാലും.

***4. "ഹേ ദാദാ ഭഗവാൻ! മനേ കോയി പൺ ദേഹ ധാരി ജീവാത്മാ പ്രത്യേ, കിഞ്ചിത് മാത്ര് പൺ അഭാവ്, തിരസ്കാർ, ക്യാരേയാ പൺ ന കരായാ, ന കരാവായ്, കേ കർത്താ പ്രത്യേ ന അനുമോദായ് ഏവി പരം ശക്തി ആപ്പോ".***

ഹേ ദാദാ ഭഗവാൻ, [ഉള്ളിലുള്ള ഭഗവാൻ], ഏറ്റവും നിസ്സാരമായ അളവിൽ പോലും ഒരു ജീവിയോടും ഇഷ്ടക്കേട് തോന്നാതിരിക്കാനും, വെറുക്കാതിരിക്കാനും, വെറുപ്പിനോ ഇഷ്ടക്കേടിനോ കാരണം ആകാതെ ഇരിക്കാനും അതിന് പ്രേരകമാകാതിരിക്കാനും എനിക്ക് അനന്തമായ ആന്തരിക ശക്തി നല്കിയാലും.

***5. "ഹേ ദാദാ ഭഗവാൻ! മനേ കോയി പൺ ദേഹധാരി ജീവാത്മാ സാത്തേ ക്യാരേയ് പൺ കഠോർ ഭാഷാ, തന്തീലി ഭാഷാ ന ബോലായ്, ന ബോലാവായ്, കേ ബോൽവാ പ്രത്യേ ന അനുമോദായ് എവി പരം ശക്തി ആപ്പോ.***

***കോയി കഠോർ ഭാഷാ, തന്തീലി ഭാഷാ ബോലേ, തോ മനെ മൃദു -ഋജു ഭാഷാ ബോൽവാനി ശക്തി ആപ്പോ".***

ഹേ ദാദാ ഭഗവാൻ, [ഉള്ളിലുള്ള ഭഗവാൻ], ഒരു ജീവിയോടും കടുത്തതും വേദനാജനകവും ആയ ഭാഷയിൽ സംസാരിക്കാതെ ഇരിക്കാനും, അതിന് കാരണം ആകാതെ ഇരിക്കാനും, അതിന് പ്രേരകം ആകാതെ ഇരിക്കാനും എനിക്ക് അനന്തമായ ആന്തരിക ശക്തി നല്കിയാലും.

ആരെങ്കിലും എന്നോട് കടുത്തതും വേദനാജനകവും ആയ ഭാഷയിൽ സംസാരിക്കുന്ന പക്ഷം, അവരോട് മൃദുവായും ദയയോടെയും മറുപടി പറയുന്നതിനുള്ള അനന്തമായ ആന്തരികശക്തി എനിക്കു നല്കിയാലും.

6. *“ഹേ ദാദാഭഗവാൻ! മനേ കോയി പൺ ദേഹ്ധാരി ജീവാത്മാ പ്രത്യേ സ്ത്രീ, പുരുഷ്, അഗർ നപുംസക് ഗമേ തേ ലിംഗധാരി ഹോയ്, തോ തേനാ സംബന്ധി കിഞ്ചിത് മാത്ര് പൺ വിഷയ വികാർ സംബന്ധി ദോഷോ, ഇച്ഛാവോ, ചേഷ്ടാവോ കേ വിചാർ സംബന്ധി ദോഷോ ന കർവി, ന കരാവായ്, കേ കർത്താ പ്രത്യേ ന അനുമോദായ് ഏവി പരം ശക്തി ആപ്പോ. മനേ നിരന്തർ നിർവ്വികാർ രഹ്വാനി പരം ശക്തി ആപ്പോ”.*

ഹേ ദാദാ ഭഗവാൻ, [ഉള്ളിലുള്ള ഭഗവാൻ], ആണായാലും, പെണ്ണായാലും, നപുംസകമായാലും ഒരു ജീവിയോടും ലൈംഗിക തൃഷ്ണയോ, വികാരങ്ങളോ, ചേഷ്ടകളോ പ്രകടിപ്പിക്കാതെ ഇരിക്കാൻ ഉള്ള അനന്തമായ ആന്തരിക ശക്തി എനിക്കു നല്കിയാലും.

എന്നന്നേക്കുമായി ലൈംഗികാഗ്രഹങ്ങളിൽ നിന്നും സ്വതന്ത്രമാകുന്നതിനുള്ള അനന്തമായ ആന്തരികശക്തി എനിക്കു നല്കിയാലും.

7. *“ഹേ ദാദാ ഭഗവാൻ! മനേ കോയി പൺ രസ് മാ ലുബ്ധാപണു ന കരായ് ഏവി ശക്തി ആപ്പോ. സമരസി ഖൊരാക് ലേവായ് ഏവി പരം ശക്തി ആപ്പോ”.*

ഹേ ദാദാ ഭഗവാൻ [ഉള്ളിലുള്ള ഭഗവാൻ], പ്രത്യേക രുചികളോടു കൂടിയ ഭക്ഷണ പദാർത്ഥങ്ങളോട് ഉള്ള അമിത ആസക്തി നിയന്ത്രിക്കുന്നതിന് ഉള്ള പരമ ശക്തി എനിക്കു നല്കിയാലും.

സമതുലിതവും സമ്പൂർണ്ണവും ആയ ഭക്ഷണ പദാർത്ഥങ്ങൾ സ്വീകരിക്കുന്നതിന് ഉള്ള ശക്തി നല്കിയാലും.

8. *“ഹേ ദാദാ ഭഗവാൻ! മനേ കോയി പൺ ദേഹധാരി ജീവാത്മാ നോ, പ്രത്യക്ഷ് അഗർ പരോക്ഷ്, ജീവന്ത് അഗർ മൃത്യു പാമേലാനോ, കോയി നോ, കിഞ്ചിത് മാത്ര പൺ അവർണവാദ്, അപരാധ്, അവിനയ് ന കരായ്, ന കരാവായ്, കേ കർത്താ പ്രത്യേ ന അനുമോദായ്, ഏവി പരം ശക്തി ആപ്പോ”.*

ഹേ ദാദാ ഭഗവാൻ, [ഉള്ളിലുള്ള ഭഗവാൻ], ഒരു ജീവിയേയും അവർ സമീപത്ത് ഉണ്ടെങ്കിലും ഇല്ലെങ്കിലും, അവർ ജീവിച്ച് ഇരിക്കുന്നവർ ആയാലും മരിച്ചവർ ആയാലും, വിമർശിക്കാതെ ഇരിക്കുവാനും അവരോട് തെറ്റ ചെയ്യാതിരിക്കാനും, എനിക്ക് അനന്തമായ ആന്തരിക ശക്തി നല്കിയാലും.

9. ***"ഹേ ദാദാ ഭഗവാൻ! മനേ ജഗത് കല്യാൺ കർവാനാ നിമിത്ത് ബൻവാനി പരം ശക്തി ആപ്പോ, ശക്തി ആപ്പോ, ശക്തി ആപ്പോ".***

ഹേ ദാദാ ഭഗവാൻ, [ഉള്ളിലുള്ള ഭഗവാൻ], ലോക മോക്ഷത്തിന്റെ പാതയിൽ ഒരു നിമിത്തമാകാൻ എനിക്ക് അനന്തമായ ആന്തരികശക്തി നല്കിയാലും.

**(ഈ ഒമ്പതു കലമുകൾ ദിവസവും മൂന്ന പ്രാവശ്യം വായിക്കണം.)**

ദാദാ ഭഗവാനോട് (നിങ്ങളുടെ ഉള്ളിലുള്ള ഭഗവാനോട്) മുകളിൽ പറഞ്ഞത് ആവശ്യപ്പെട്ടുക. ഇത് വെറും നിത്യച്ചടങ്ങിന്റെ തലത്തിലേക്ക് തരം താണുപോകരുത്. ഈ വാക്യങ്ങൾ നിങ്ങളുടെ ഹൃദയത്തിൽ ഉണ്ടായിരിക്കേണ്ട ഒന്നാണ്. അത് ദിവസവും ശ്രദ്ധയോട്ടും പൂർണ്ണമായ അറിവോട്ടും കൂടി പോഷിപ്പിക്കേണ്ടത് ആണ് .എല്ലാ വേദങ്ങളുടെയും സത്ത് ഇതിൽ ഉൾക്കൊള്ളുന്നുണ്ട്.

**ദാദാശ്രീ:** നിങ്ങൾ ഓരോ വാക്കുകളും വായിച്ചുവോ?

**ചോദ്യകർത്താവ്:** ഉവ്വ് , സാറെ . ഞാൻ ഓരോന്നും ശ്രദ്ധയോടെ വായിച്ചു.

## (2) ആരുടേയും അഹത്തെ വേദനിപ്പിക്കാതിരിക്കാൻ....

**ചോദ്യകർത്താവ്:** ഒന്നാമത്തെ കലമിന്റെ അർത്ഥം ദയവായി വിശദീകരിച്ചു തരു.

"ഹേ ദാദാ ഭഗവാൻ, [ഉള്ളിലുള്ള ഭഗവാൻ], ഏറ്റവും നിസ്സാരമായ അളവിൽ പോലും ഒരു ജീവിയുടേയും അഹത്തെ വേദനിപ്പിക്കാതിരിക്കാനും, വേദനിപ്പിക്കുന്നതിന് കാരണം

ആകാതിരിക്കാനും, വേദനിപ്പിക്കുന്നതിന് പ്രേരകമാകാതിരിക്കാനും എനിക്ക് അനന്തമായ ആന്തരിക ശക്തി നല്കിയാലും.

ഒരു ജീവിയുടേയും അഹത്തെ വേദനിപ്പിക്കാതിരിക്കാനും എന്റെ വാക്കും ചിന്തയും പ്രവർത്തികളും എല്ലാവരാലും സ്വീകാര്യമായിത്തീരാനും എനിക്ക് അനന്തമായ ആന്തരിക ശക്തി നല്കിയാലും.''

**ദാദാശ്രീ:** നാം *സ്യാദ്വാദ് വാണി* (സാർവ്വ ലൗകികമായി അംഗീകൃതമായ, എല്ലാ കാഴ്ചപ്പാടിലും അംഗീകൃതമായ വാക്ക്) ആവശ്യപ്പെടുന്നു. അങ്ങനെ ഒരാളുടേയും അഹം വേദനിപ്പിക്കാതിരിക്കണം. സാവധാനം ഈ രീതിയിലുള്ള വാക്കുകൾ നിങ്ങളിൽ നിന്നും പുറത്തു വരാൻ തുടങ്ങും. എന്റെ ഇപ്പോഴത്തെ വാക്കുകൾ മുമ്പുണ്ടായ ഭാവനകളെ പോഷിപ്പിച്ചതിന്ടെ ഫലമാണ്.

**ചോദ്യകർത്താവ്:** എന്നാൽ ഇതിൽ , ആരുടെയും അഹത്തെ വേദനിപ്പിക്കരുത് എന്ന് ഇരുന്നാലും, ഞാൻ ഒരാളുടെ അഹത്തെ പിൻതാങ്ങണം എന്ന് അർഥം ഇല്ല , ഇല്ലേ ?

**ദാദാശ്രീ:** ഇല്ല, നിങ്ങൾ അഹത്തെ പിന്താങ്ങരുത്. അതിനു പകരം,അഹത്തെ വേദനിപ്പിക്കരുത് .ഞാൻ എന്താണ് പറയുന്നത്, 'കുപ്പി ഗ്ലാസ്സുകൾ' പൊട്ടിക്കരുത്. അതിനു അർഥം നിങ്ങൾ 'കുപ്പി ഗ്ലാസ്സുകൾ' സംരക്ഷിക്കണം എന്നല്ല. അവ ഇപ്പൊ സംരക്ഷണത്തിൽ ആണ്. അത് കൊണ്ട്, അവയെ പൊട്ടിക്കരുത്. അപ്പോൾ സ്വാഭാവികം ആയി അവ സംരക്ഷണത്തിൽ തന്നെ ഇരിക്കും. നിങ്ങൾ അവയെ പൊട്ടിക്കാൻ ഒരു ഉപകരണം (*നിമിത്തം*) ആകരുത്. അവ പൊട്ടുക ആണെങ്കിൽ, അവയെ പൊട്ടിക്കുന്നതിൽ ഉപകരണം ആകരുത്. കൂടെ 'ഒരു ജീവിയും ഞാൻ കാരണം വേദനിക്കരുത്, ആരുടേയും അഹം തകരരുത്' എന്ന ആന്തരിക ഭാവത്തെ പോഷിപ്പിക്കണം. ഇത്ര മാത്രം നില നിർത്തണം. മറ്റേ ആൾക്ക് ഗുണം ഉണ്ടാവട്ടെ എന്ന് കരുതുക.

**ചോദ്യകർത്താവ്:** ഞങ്ങളെത്ര പരിശ്രമിച്ചാലും, നിത്യവും

ബിസിനസ്സിൽ ആരുടെയെങ്കിലുമൊക്കെ അഹത്തെ വേദനിപ്പിക്കുന്നത് തടയാൻ കഴിയുന്നില്ല.

**ദാദാശ്രീ:** അതിനെ ആരുടെയെങ്കിലും അഹത്തെ വേദനിപ്പിക്കുന്നതായി കണക്കാക്കാൻ കഴിയില്ല. ഉദാഹരണത്തിന്, ഒരാൾ സംസാരിക്കാൻ ശ്രമിക്കുമ്പോൾ , നിങ്ങൾ പറയുന്നു, "അത് മതി, അത് മതി. നിങ്ങൾ സംസാരിക്കേണ്ട ." ഇങ്ങനെ അയാളുടെ അഹത്തെ വേദനിപ്പിക്കരുത്.

നിങ്ങളുടെ ബിസിനസ്സിനെ സംബന്ധിച്ചിടത്തോളം നിങ്ങൾ, ശരിക്കും അഹത്തെ അല്ല വേദനിപ്പിക്കുന്നത്. മനസ്സിനെ ആണ് വേദനിപ്പിക്കപ്പെടുന്നത്.

**ചോദ്യകർത്താവ്:** അഹം ഒരു നല്ല വസ്തുവല്ല. അല്ലേ? അപ്പോൾ അതിനെ വേദനിപ്പിക്കുന്നതിൽ എന്താണ് തെറ്റ്?

**ദാദാശ്രീ:** അവൻ സ്വയം ഇപ്പോൾ അഹം ആണ് എന്ന് വിശ്വസിക്കുന്നു, അതുകൊണ്ട് നിങ്ങൾ അവന്റെ അഹത്തെ വേദനിപ്പിക്കരുത്. അവൻ ചെയ്യുന്നതിൽ എല്ലാം അവൻ എല്ലാമാണ്. അവൻ ചെയ്യുന്നതെല്ലാം, 'അവനാണ് ചെയ്യുന്നത്' എന്ന് അവൻ വിശ്വസിക്കുന്നു. അതുകൊണ്ടാണ് നിങ്ങൾ അവനെ വേദനിപ്പിക്കാൻ പാടില്ല എന്നു പറയുന്നത്. അതു കൊണ്ടാണ് നിങ്ങൾ വീട്ടിലും ആരേയും വഴക്കു പറയരുത് എന്നു പറയുന്നത്. ആരുടേയും അഹം വേദനിക്കുന്നില്ല എന്ന് നിങ്ങൾ ഉറപ്പു വരുത്തണം. ഒരാളുടെ അഹത്തെ വേദനിപ്പിച്ചാൽ, അയാൾ വേറിട്ടു പോകും. പിന്നെ നിങ്ങളുടെ അടുത്ത് ഒരിക്കലും വരില്ല. "നിങ്ങൾ ഒന്നിനും കൊള്ളാത്തവൻ ആണ് ,നിങ്ങൾ ഇങ്ങിനെയാണ്, അങ്ങിനെയാണ് " എന്ന് ആരോടും ഒരിക്കലും പറയരുത്. നിങ്ങൾ ഒരാളെയും അങ്ങനെ ചെറുതാക്കരുത്. നിങ്ങൾക്ക് അവനെ വഴക്കു പറയാം. അവനെ വഴക്കു പറയുന്നതിൽ എതിർപ്പ് ഇല്ല , എന്നാൽ അഹത്തെ വേദനിപ്പിക്കാത്ത വിധത്തിൽ. അവന്റെ അഹം വേദനിക്കുന്നില്ല എങ്കിൽ, അവന്റെ തലയിലൊന്ന് തട്ടുന്നതിനും വിരോധം ഇല്ല. നിങ്ങൾ ആരുടെയും അഹത്തെ തകർക്കരുത്.

നിങ്ങൾക്ക് ആരോടും ഒരു നിന്ദാ ഭാവവും പാടില്ല, ഒരു വീട്ടു വേലക്കാരനോടു പോലും. നിന്ദാ ഭാവം അഹത്തെ വേദനിപ്പിക്കുന്നു. അവന്റെ സേവനം ആവശ്യമില്ലെങ്കിൽ, അവനോട് നല്ല രീതിയിൽ പറയുക, ഇനി ''നിന്റെ സേവനം ആവശ്യം ഇല്ല'' എന്ന്. കുറച്ച് പണം നല്കി അവനെ പറഞ്ഞു അയക്കാം. പണം തിരിച്ചു വാങ്ങാം, എന്നാൽ അവന്റെ അഹത്തെ വേദനിപ്പിക്കരുത്. അതല്ലെങ്കിൽ അവൻ നിങ്ങൾക്ക് എതിരെ ഉള്ളിൽ പ്രതികാരം നില നിർത്തും; വളരെ തീവ്രമായ പ്രതികാരം. അവൻ നിങ്ങളെ ആത്മീയമായി പുരോഗമിക്കാൻ അനുവദിക്കില്ല , അവൻ തടസ്സം ആവും.

ഇത് വളരെ സൂക്ഷ്മമായ കാര്യമാണ്. നിങ്ങൾ ആരുടെ എങ്കിലും അഹത്തെ വേദനിപ്പിച്ചാൽ, (ഈ കലമിൽ പറഞ്ഞിട്ടുള്ളതു പോലെ) അകത്തുള്ള ഭഗവാനോട് നിങ്ങൾ ശക്തി ആവശ്യപ്പെടണം. ആരുടെയെങ്കിലും അഹത്തെ വേദനിപ്പിക്കുന്നതിന്, നിങ്ങൾക്ക് മുമ്പ് ഉണ്ടായിരുന്ന അഭിപ്രായം ഇപ്പോൾ മാറി ഇരിക്കുകയാണ്. അതുകൊണ്ട് നിങ്ങളുടെ പ്രവൃത്തികൾക്ക് നിങ്ങൾ ഉത്തരവാദിയല്ല. എന്തുകൊണ്ടെന്നാൽ, നിങ്ങളുടെ പ്രവൃത്തികൾ, ആരെയും വേദനിപ്പിക്കാതെ ഇരിക്കാൻ ഉള്ള നിങ്ങളുടെ ഭാവത്തിന്, വിരുദ്ധമാണ്. ഈ ശക്തി ( ഒന്നാമത്തെ കലം ) ചോദിക്കുന്നത് കൊണ്ട് ഒരാളുടെ അഹത്തെ വേദനിപ്പിക്കാൻ മുമ്പ് ഉണ്ടായിരുന്ന അഭിപ്രായം ഇപ്പോൾ മാറിക്കഴിഞ്ഞു.

**ചോദ്യകർത്താവ്:** 'അഭിപ്രായം ഇപ്പോൾ മാറിക്കഴിഞ്ഞു' എന്നു പറയുന്നതിന്റെ അർത്ഥം എന്താണ്?

**ദാദാശ്രീ:** ദാദാ ഭഗവാന് (അകത്തുള്ള ഭഗവാന്) മനസ്സിൽ ആയി, ഇപ്പോൾ ഈ ആൾക്ക് (ചന്ദുഭായ്) ആരേയും വേദനിപ്പിക്കാൻ ഉള്ള ഭാവം ഇല്ല എന്ന്. നിങ്ങൾക്ക് ആരെയും വേദനിപ്പിക്കണം എന്ന് ആഗ്രഹം ഇല്ല, എന്നിട്ടും ഇത് സംഭവിക്കുന്നു. ലോകത്തിൽ മറ്റ് ആളുകളെ (ആത്മജ്ഞാനം നേടാത്തവർ) സംബന്ധിച്ചിടത്തോളം, അവർ ആഗ്രഹ പ്രകാരം മറ്റുള്ളവരെ വേദനിപ്പിക്കുകയും, അത് ശരിയാണ് എന്ന് വിശ്വസിക്കുകയും ചെയ്യുന്നു. ഈ കലാമിന്റെ ഭാവന അനുസരിച്ച്

നിങ്ങളുടെ അഭിപ്രായം നിങ്ങളുടെ പ്രവർത്തികളിൽ നിന്നും വേറിട്ടിരിക്കുക ആണ്. അതുകൊണ്ട് ഭാവിയിൽ ഉണ്ടായേക്കാവുന്ന നെഗറ്റീവ് ഫലങ്ങളിൽ നിന്നും നിങ്ങൾ മുക്തനാണ്.

അതുകൊണ്ട് നിങ്ങൾ ചെയ്യേണ്ടത് *ശക്തി* ആവശ്യപ്പെടുക മാത്രമാണ്. നിങ്ങൾ വേറെ ഒന്നും ചെയ്യേണ്ടതില്ല, ശക്തി ആവശ്യപ്പെടുക. ഇത് പ്രാവർത്തികം ആക്കേണ്ടതായി ഇല്ല.

**ചോദ്യകർത്താവ്:** അകത്തു നിന്നും ശക്തി ആവശ്യപ്പെടുന്നത് നല്ല കാര്യമാണ്. എന്നാൽ ആരുടേയും അഹത്തെ വേദനിപ്പിക്കാതിരിക്കാൻ ഞങ്ങൾ എന്തു ചെയ്യണം?

**ദാദാശ്രീ:** ഇല്ല, ഒന്നും ചെയ്യേണ്ടതില്ല. ഈ കലം പ്രകാരം ശക്തി ആവശ്യപ്പെടുക; അത്ര മാത്രം. നിങ്ങൾ വേറെ ഒന്നും ചെയ്യേണ്ടതില്ല. മറ്റേ ആളുടെ അഹത്തെ വേദനിപ്പിക്കുന്ന നിങ്ങളുടെ പ്രവൃത്തി, കഴിഞ്ഞ ജന്മത്തിൽ ചാർജ്ജ് ചെയ്ത കാരണങ്ങളുടെ ഒരു ഫലം (പുറത്തുവരുന്ന) മാത്രമാണ്. അത് കഴിഞ്ഞ ജന്മത്തിൽ വിത്തു വിതച്ചതാണ്. ഫലം മാറ്റാനാവില്ല. എന്നാൽ ബോധപൂർവ്വം ഇരുന്നാൽ കാരണങ്ങൾ മാറ്റാൻ കഴിയും. അഭിപ്രായത്തിൽ വരുന്ന മാറ്റം കാരണത്തിൽ മാറ്റം വരുത്തുന്നു. അതുകൊണ്ടാണ് ഇത് [കലം] ചൊല്ലുമ്പോൾ നിങ്ങളുടെ ഉത്തരവാദിത്തം ഇല്ലാതാവുന്നത്.

**ചോദ്യകർത്താവ്:** ഇത് ആത്മാർത്ഥമായി പറയണം അല്ലേ?

**ദാദാശ്രീ:** യഥാർത്ഥത്തിൽ, എല്ലാം ആത്മാർത്ഥമായി, യഥാർത്ഥ ഹൃദയത്തോടെ ചെയ്യണം. ആരെങ്കിലും ഇത് [കലം] പറയുമ്പോൾ , അത് ആത്മാർത്ഥത ഇല്ലാതെയല്ല ചെയ്യുന്നത്, അവൻ അത് യഥാർത്ഥമായി ചെയ്യുന്നു. എന്നാൽ ഇതിൽ, നിങ്ങളുടെ അഭിപ്രായം ഇപ്പോൾ [പ്രവർത്തനത്തിൽ നിന്ന്] വ്യത്യസ്തമായിരിക്കുന്നു; ഇത് ഒരു തരത്തിലുള്ള ഏറ്റവും പരമമായ ശാസ്ത്രമാണ്.

ഒൻപത് *കലമുകൾക്ക്* അനുസൃതമായി നിങ്ങൾ പ്രവർത്തിക്കേണ്ടതില്ല, നിങ്ങൾ അത് പറഞ്ഞാൽ മതി. നിങ്ങൾ ഊർജ്ജം ചോദിക്കണം, "ദാദാ ഭഗവാൻ, എനിക്ക് ഊർജ്ജം തരൂ. എനിക്ക് ഈ ഊർജ്ജം വേണം". അതിനാൽ, നിങ്ങൾക്ക് ആ

ഊർജ്ജം ലഭിക്കുകയും ബാധ്യത അവസാനിക്കുകയും ചെയ്യും. അതേസമയം, ഏതുതരം അറിവാണ് ലോകം നിങ്ങളെ പഠിപ്പിക്കുന്നത്? "ഇത് ചെയ്യരുത്." ഓ സഹോദരാ, എനിക്ക് അത് ചെയ്യാൻ താൽപ്പര്യമില്ല, പക്ഷേ അത് സംഭവിക്കുന്നു. അതുകൊണ്ടാണ് നിങ്ങളുടെ അറിവ് എനിക്ക് ചേരാത്തത്. ഭാവിയിൽ സംഭവിക്കുന്ന കാര്യങ്ങൾ തടയുന്നതിൽ ഈ സമീപനം പരാജയപ്പെടുന്നു, മാത്രമല്ല അവ ഇപ്പോൾ സംഭവിക്കുന്നത് തടയുന്നതിലും പരാജയപ്പെടുന്നു; രണ്ടും കേടാകുന്നു. അതിനാൽ, സമീപനം അനുയോജ്യമായ ഒന്നായിരിക്കണം.

## (3) ഭാവ പ്രതിക്രമണം , അതേ നിമിഷത്തിൽ!

**ചോദ്യകർത്താവ്:** മറ്റേ ആളുടെ അഹം വേദനിപ്പിക്കുമ്പോൾ, ഞാൻ മനസ്സിലാക്കുന്നു, എന്റെ അഹമാണ് സംസാരിച്ചത് എന്ന്.

**ദാദാശ്രീ:** അത്തരം നിഗമനങ്ങളിൽ എത്തേണ്ട കാര്യമില്ല. നമ്മുടെ ആന്തരിക ബോധം (*ജാഗ്രതി*) എന്താണ് പറയുന്നത്. നമ്മുടെ മോക്ഷത്തിനുള്ള മാർഗ്ഗം ആത്മ പരിശോധനക്കുള്ള മാർഗ്ഗമാണ്. ആന്തരിക ബോധം നിരന്തരം നിലനിർത്തണം, ഒരാളുടെ അഹം വേദനിച്ചാൽ ഉടനെ അതിന് പ്രതിക്രമണം (അതിക്രമണത്തിന്റെ വിപരീതമായ രീതി, കുറ്റസമ്മതം, ക്ഷമാപണം, തെറ്റ് വീണ്ടും ആവർത്തിക്കില്ല എന്ന ഉറച്ച തീരുമാനം) നടത്തപ്പെടണം; അതാണ് നമ്മുടെ ജോലി. നിങ്ങൾ ഇപ്പോൾ തന്നെ ധാരാളം ചെയ്യുന്നു, ഇത് ഒരെണ്ണം കൂടി! ആരുടെയെങ്കിലും അഹം വേദനിപ്പിച്ചാൽ, ഞാനും നടത്തുന്നു.

അതുകൊണ്ട്, രാവിലെ ഉണർന്നാൽ ഉടനെ നിങ്ങൾ പറയേണ്ടത്, "ഞാൻ ഒരു ജീവിയേയും മനസ്സുകൊണ്ടോ വാക്കുകൊണ്ടോ പ്രവൃത്തികൊണ്ടോ, നിസ്സാരമായ അളവിൽ പോലും വേദനിപ്പിക്കാൻ ആഗ്രഹിക്കുന്നില്ല'' എന്നതായിരിക്കണം. വീട്ടിൽ നിന്നും ജോലിക്ക് പോകുന്നതിനു മുമ്പ് **അഞ്ചു പ്രാവശ്യം** അത് ആവർത്തിക്കുക. പിന്നീട് ആരെങ്കിലും, നിങ്ങളുടെ ഇച്ഛയില്ലാതെ വേദനിക്കാൻ ഇടയായാൽ, വൈകുന്നേരം *പ്രതിക്രമണം* ചെയ്യുക.

എന്താണ് *പ്രതിക്രമണം* ? ഒരു കറ പറ്റിയാൽ ഉടനെ കഴുകി

കളയുന്നതുപോലെയാണ് അത്. പിന്നീട് പ്രശ്നം ഒന്നും ഇല്ല. പിന്നീട് എന്തെങ്കിലും പ്രശ്നം ഉണ്ടോ? ആരാണ് പ്രതിക്രമണം ചെയ്യാതെ ഇരിക്കുന്നത് ? മൊത്തത്തിൽ അറിവ് ഇല്ലായ്മയിൽ ഇരിക്കുന്നവർ ആണ് *പ്രതിക്രമണം* ചെയ്യാതെ ഇരിക്കുന്നത്. അല്ലെങ്കിൽ ,ഞാൻ *ജ്ഞാനം* (ആത്മ ജ്ഞാനം) കൊടുത്ത ആളുകൾ എങ്ങിനെ വിദഗ്ധന്മാർ ആയി ? അവർ കാര്യങ്ങളെ ഓരോ നിമിഷവും ആലോചിക്കുന്നു. ഇരുപത്തിരണ്ട് *തീർത്ഥങ്കരന്മാരുടെ* പിൻഗാമികൾ വിദഗ്ധന്മാർ ആയിരുന്നു, അവർ കണ്ടാൽ ഉടൻ വെടിവെക്കുന്ന *പ്രതിക്രമണം* ആണ് ചെയ്യുക. അവർ ഒരു തെറ്റ് സംഭവിച്ചാൽ ഉടനെ 'വെടിവെക്കും '( *പ്രതിക്രമണം* ).

ഇന്നത്തെ കാലത്ത് ആളുകൾക്ക് അത് ചെയ്യാൻ കഴിയുന്നില്ല. അതുകൊണ്ട് മഹാവീർ ഭഗവാൻ, രായ്ശി - ദേവ്ശി (രാത്രി മുഴുവൻ ഉണ്ടായ തെറ്റുകൾക്ക് വേണ്ടി രാവിലെ മാപ്പു ചോദിക്കുക - പകൽ മുഴുവൻ ഉണ്ടായ തെറ്റുകൾക്ക് വേണ്ടി രാത്രി മാപ്പു ചോദിക്കുക), പാക്ഷിക് (പതിനഞ്ചു ദിവസം കൂടുമ്പോൾ) പർയുഷൺ (വർഷത്തിൽ ഒരിക്കൽ ) എന്ന ക്രമത്തിൽ പ്രതിക്രമണം ചെയ്യണം എന്നാണ് പറഞ്ഞിരിക്കുന്നത്.

## (4) സ്യാദ്വാദ് വാണി, വർത്തൻ, മനൻ......

## (എല്ലാവരാലും സ്വീകാര്യമായ വാക്കും പ്രവർത്തിയും ചിന്തകളും)

**ചോദ്യകർത്താവ്:** ഇനി "സ്യാദ്വാദ് വാണി, സ്യാദ്വാദ് വർത്തൻ, *സ്യാദ്വാദ്* മനൻ എന്നിവ ഉപയോഗിച്ച് ആരുടേയും അഹത്തെ വേദനിപ്പിക്കാതിരിക്കാനുള്ള ശക്തി നല്കണേ" എന്നതിന്റെ അർത്ഥം എന്താണ് എന്ന് വിശദീകരിച്ചു തരുമോ?

**ദാദാശ്രീ:** *സ്യാദ്വാദ്* എന്നതിന്റെ അർത്ഥം ഒരാൾ, ഏതു ഉദ്ദേശത്തിൽ (ഭാവം), ഏതു കാഴ്ച്ചപ്പാടിൽ, ആണ് സംസാരിക്കുന്നത് എന്ന് അറിയുന്നത് ആണ്.

**ചോദ്യകർത്താവ്:** *സ്യാദ്വാദ്* എന്നതിന്റെ അർത്ഥം മറ്റുള്ളവരുടെ കാഴ്ച്ചപ്പാട് അറിയുക എന്നാണോ?

**ദാദാശ്രീ:** മറ്റുള്ളവരുടെ കാഴ്ച്ചപ്പാട് തിരിച്ചറിഞ്ഞ്, അതിനനുസരിച്ച് വേണ്ട രീതിയിൽ വ്യവഹരിക്കുന്നതിനാണ്

*സ്യാദ്‌വാദ്* എന്നു പറയുന്നത്.

മറ്റുള്ളവരുടെ കാഴ്ചപ്പാടിനെ വേദനിപ്പിക്കാത്ത തരത്തിൽ വേണം നിങ്ങൾ വ്യവഹരിക്കാൻ. ഒരു കള്ളനോട് സംസാരിക്കുമ്പോൾ പോലും നിങ്ങൾ അയാളുടെ കാഴ്ചപ്പാടിനെ വേദനിപ്പിക്കാൻ പാടില്ല. അതാണ് *സ്യാദ്‌വാദ്*!

ഞാൻ ഇവിടെ സംസാരിക്കുമ്പോൾ ,ഒരാൾ മുസ്ലിം ആയാലും, പാഴ്സി ആയാലും, അവർ എല്ലാവരും ഒരുപോലെ അത് മനസ്സിൽ ആക്കുന്നു. "പാഴ്സികൾ ഇങ്ങനെ ആണ്, അല്ലെങ്കിൽ സ്ഥാനകവാസികൾ (ജൈന വിഭാഗം) ഇങ്ങനെയാണ്" എന്നൊക്കെ പറഞ്ഞ് , ഒരാളുടെയും വിശ്വാസത്തിന്റെ അടിസ്ഥാനം (പ്രമാണം) വേദനിപ്പിക്കരുത്. ഈ വിധത്തിൽ ആരും വേദനിക്കപ്പെടരുത്.

**ചോദ്യകർത്താവ്:** ഞങ്ങളുടെ കൂട്ടത്തിൽ ഒരു കള്ളനുണ്ടെങ്കിൽ, അവനോട് കക്കുന്നത് തെറ്റാണ് എന്നു ഞങ്ങൾ പറഞ്ഞാൽ, അവന്റെ മനസ്സ് വേദനിക്കും, അല്ലേ?

**ദാദാശ്രീ:** നിങ്ങളങ്ങനെ പറയാൻ പാടില്ല. .നിങ്ങൾ അയാളോട് പറയണം, "ഇതാണ് കക്കുന്നതിന്റെ അനന്തര ഫലങ്ങൾ, നിങ്ങൾക്ക് അത് ശരിയാണ് എന്ന് തോന്നുകയാണെങ്കിൽ, അങ്ങനെ ചെയ്തോളൂ".അങ്ങനെയാണ് നിങ്ങൾ സംസാരിക്കേണ്ടത്. അതുകൊണ്ടു,വിഷയം രീതിപരമായി അറിയിക്കണം , അപ്പോൾ മറ്റെയാൾ കേൾക്കാൻ പോലും ഇഷ്ടപെടും അല്ലെങ്കിൽ അയാൾ അത് ഒട്ടും കേൾക്കില്ല, നേരെ മറിച്ച നിങ്ങളുടെ വാക്കുകൾ വ്യർത്ഥം ആയി പോകും. നിങ്ങളുടെ പരിശ്രമം വ്യർത്ഥമാവും, മാത്രമല്ല അവൻ നിങ്ങൾക്കെതിരെ മനസ്സിൽ "അയാൾ ആരാണ് എന്നോട് ഇത് പറയാൻ" എന്ന് പ്രതികാരം ബന്ധിപ്പിച്ച എന്നും വരാം.

ആളുകൾ പറയുന്നു കളവ് തെറ്റാണെന്ന്. എന്നാൽ ഒരു കള്ളൻ വിചാരിക്കുന്നത് ‘മോഷ്ടിക്കുന്നതാണ് എന്റെ ധർമ്മം (മതം)’ എന്നാണ്. ആരെങ്കിലും എന്റെ അടുത്ത് ഒരു കള്ളനെ കൊണ്ടു വന്നാൽ, ഞാനവന്റെ തോളിൽ കയ്യിട്ട്, രഹസ്യമായി, “സഹോദരാ, നിനക്ക് ഈ ബിസിനസ്സ് ഇഷ്ടമാണോ? നിങ്ങൾ അത്

ആസ്വദിക്കുന്നുണ്ടോ?"എന്നൊക്കെ ഞാൻ ചോദിക്കും. അപ്പോൾ അവൻ അവനെകുറിച്ചുള്ള എല്ലാ സത്യങ്ങളും എന്നോട് പറയും. അവനു എന്റെ മുമ്പിൽ ഭയം അനുഭവപ്പെടില്ല. ഭയം കൊണ്ടാണ് ആളുകൾ നുണ പറയുന്നത്. അപ്പോൾ ഞാൻ അവനോടു വിശദികരിക്കും, നിനക്ക് നീ ചെയ്യുന്നതിന്റെ ബാധ്യതയെകുറിച്ച അറിയാമോ? അങ്ങിനെ ചെയുന്നതിന്ടെ അനന്തര ഫലങ്ങൾ അറിയാമോ? ഞാൻ ഒരിക്കലും അവനെ കള്ളനായി കാണുന്നില്ല. അങ്ങനെ ഒരു അഭിപ്രായം എന്നിൽ ഉണ്ടെങ്കിൽ, അതിന്റെ ഫലം അവനിൽ ഉണ്ടാവും. എല്ലാവരും കരുതുന്നത് അവർ അവരുടെ കടമ നിർവ്വഹിക്കുന്നു എന്നാണ്. *സ്യാദ്‌വാദ്* വാണി ആരേയും വേദനിപ്പിക്കുന്നില്ല. *സ്യാദ്‌വാദ്* വാണി സമ്പൂർണ്ണമാണ് (*സമ്പൂർണ്ണ*). ഓരോ വ്യക്തിയുടെയും *പ്രകൃതി* (നൈസർഗ്ഗികമായ സ്വഭാവവും പെരുമാറ്റരീതികളും മനോഭാവങ്ങളും) വ്യത്യസ്തം ആണ്, എന്നിട്ടും *സ്യാദ്‌വാദ്* വാണി ആരുടേയും പ്രകൃതിയെ വേദനിപ്പിക്കുന്നില്ല.

**ചോദ്യകർത്താവ്:** *സ്യാദ്‌വാദ്* മനൻ എന്നാൽ എന്താണ് ഉദ്ദേശിക്കുന്നത്?

**ദാദാശ്രീ:** ചിന്തകളിൽ പോലും, ചിന്തിക്കുന്നതിൽ പോലും പോലും, ഒരു മതത്തിന്റെയും അടിത്തറ വ്രണപ്പെടരുത് എന്നാണ് *സ്യാദ്വാദ്* മനൻ അർത്ഥമാക്കുന്നത്. അത് തീർച്ചയായും പെരുമാറ്റത്തിൽ ഉണ്ടാകരുത്, പക്ഷേ അത് ചിന്തകളിലും പാടില്ല. ബാഹ്യമായി സംസാരിക്കുന്ന കാര്യങ്ങളിൽ മാത്രമല്ല, മനസ്സിലും നല്ല ചിന്തകൾ ഉണ്ടാകണം, അപരന്റെ വിശ്വാസ വ്യവസ്ഥയുടെ അടിത്തറയ്ക്ക് കോട്ടം വരാത്ത വിധം. കാരണം മനസ്സിലുണ്ടാകുന്ന ചിന്തകൾ മറ്റൊരാളിലേക്ക് എത്തുന്നു. അതുകൊണ്ടാണ് ഈ ആളുകളുടെ മുഖത്ത് അതൃപ്തി കാണുന്നത്. കാരണം നിങ്ങളുടെ ചിന്തകൾ അവിടെ എത്തുകയും ഫലമുണ്ടാക്കുകയും ചെയ്യുന്നു.

**ചോദ്യകർത്താവ്:** ആരെ കുറിച്ചെങ്കിലും ചീത്ത ചിന്ത വന്നാൽ ഞങ്ങൾ *പ്രതിക്രമണം* ചെയ്യണോ?

**ദാദാശ്രീ:** അതെ, അല്ലാത്തപക്ഷം മറ്റൊരാളുടെ മനസ്സ് അസ്വസ്ഥമാകും. നിങ്ങൾ *പ്രതിക്രമണം* ചെയ്യുമ്പോൾ, അവന്റെ മനസ്സ് അസ്വസ്ഥം ആണെങ്കിലും, അത് ശാന്തമാകും. ആർക്കെങ്കിലും

വേണ്ടി നിങ്ങൾ നെഗറ്റീവ് അല്ലെങ്കിൽ ഒന്നും ചിന്തിക്കരുത്. എല്ലാവരും സ്വയം ശ്രദ്ധിക്കണം; അത്രയേ ഉള്ളൂ. മറ്റ് ആശങ്കകൾ ഒന്നുമില്ല.

## (5) ഒരു മതത്തിന്റെയും അടിത്തറയെ വേദനിപ്പിക്കാതിരിക്കാൻ......

**ചോദ്യകർത്താവ്:** രണ്ടാമത്തെ *കലം:* "പ്രിയപ്പെട്ട ദാദാഭഗവാൻ (ഉള്ളിൽ ഉള്ള ഭഗവാൻ), ഒരു മതത്തിന്റേയും അടിത്തറയെ വേദനിപ്പിക്കാതെ ഇരിക്കാനും വേദനിപ്പിക്കുന്നതിന് കാരണം ആകാതിരിക്കാനും വേദനിപ്പിക്കുന്നതിന് പ്രേരകം ആകാതിരിക്കാനും എനിക്ക് അനന്തമായ ആന്തരിക ശക്തി നല്കിയാലും.

ഒരു മതത്തിന്റേയും അടിത്തറയെ വേദനിപ്പിക്കാതെ ഇരിക്കാനും എന്റെ വാക്കും ചിന്തയും പ്രവൃത്തികളും എല്ലാവരാലും സ്വീകാര്യം ആയിത്തീരാനും എനിക്ക് അനന്തമായ ആന്തരിക ശക്തി നല്കിയാലും''.

**ദാദാശ്രീ:** നിങ്ങൾ ആരുടേയും മതത്തിന്റെ അടിത്തറയെ വേദനിപ്പിക്കാൻ പാടില്ല. അവന്റെ മതം തെറ്റാണ് എന്ന് നിങ്ങൾക്ക് തോന്നാൻ പാടില്ല. 'ഒന്ന്' എന്നത് ഒരു എണ്ണമായി കണക്കാക്കും. ഇല്ലേ?

**ചോദ്യകർത്താവ്:** അതെ.

**ദാദാശ്രീ:** പിന്നെ, 'രണ്ട്'. അതും ഒരു എണ്ണമായി കണക്കാക്കും, ഇല്ലേ?

**ചോദ്യകർത്താവ്:** അതെ, ശരിയാണ്.

**ദാദാശ്രീ:** നൂറിൽ (100) എത്തി നിൽക്കുന്നവർ എന്താണ് പറയുക എന്ന് നിങ്ങൾക്ക് അറിയുമോ? അവർ പറയുന്നു. "എന്റെ മതമാണ് ശരി. നിങ്ങളുടെ തെറ്റാണ്.'' നിങ്ങൾ അങ്ങനെ പറയരുത്. എല്ലാവരുടെയും (മതം) ശരിയാണ്. 'ഒന്നാമത്തെ' തലത്തിൽ ഉള്ളവർ അവരുടെ തലത്തിന് അനുസരിച്ച് ശരിയാണ്.

‘രണ്ടാമത്തെ’ തലത്തിൽ ഉള്ളവർ അവരുടെ തലത്തിന് അനുസരിച്ച് ശരിയാണ്. എല്ലാവരും അവരവരുടെ തലത്തിന് അനുസരിച്ച് ശരിയാണ്. എല്ലാ തലത്തിൽ ഉള്ളവരേയും സ്വീകരിക്കുന്ന തലമാണ് *സ്യാദ്‌വാദ്.* ഉദാഹരണത്തിന് , ഒരു പ്രത്യേക കാര്യം അതിന്റെ ആന്തരികമായ പ്രവർത്തന സവിശേഷതകളിൽ ആണ് , എന്നാൽ നമ്മൾ അതിന്റെ ചില സവിശേഷതകൾ മാത്രം സ്വീകരിച്ച് മറ്റുള്ളവ നിരസിക്കുക ആണെങ്കിൽ, അത് തെറ്റാണ്. ഓരോ വ്യക്തിയുടെയും വിശ്വാസ വ്യവസ്ഥയുടെ അടിത്തറ സ്വീകരിക്കുക എന്നതാണ് *സ്യാദ്‌വാദ്.* ഒരാൾ 360 ഡിഗ്രിയിൽ ആണെങ്കിൽ, (അവൻ കാണുന്നു) എല്ലാവരും ശരിയാണ്, എന്നിരുന്നാലും (അവനറിയാം) ഈ വ്യക്തി തന്റെ ഡിഗ്രി വരെ ശരിയാണ്, മറ്റൊരാൾ തന്റെ ഡിഗ്രി വരെ ശരിയാണ്.

അതുകൊണ്ട്, നമുക്ക് ഇസ്ലാം തെറ്റാണ് എന്നു പറയാൻ കഴിയില്ല. എല്ലാ മതങ്ങളും ശരിയാണ്, അത് തെറ്റ് അല്ല. ഒരാളോടും അയാളുടെ മതം തെറ്റാണ് എന്ന് നമുക്ക് പറയാൻ കഴിയില്ല ! മാംസം കഴിക്കുന്ന ഒരാളെ നാം എങ്ങനെ അയാൾ തെറ്റാണ് ചെയ്യുന്നത് എന്നു പറയാനാവും? അവൻ പറയും “അവന്റെ മതം മാംസം കഴിക്കുന്നത് അനുവദിക്കുന്നു” എന്ന്. അതുകൊണ്ട് നമുക്കത് തള്ളിക്കളയാനാവില്ല. അത് അഭിപ്രായവും ദൃഢവിശ്വാസവുമാണ്. നമുക്ക് ആരുടേയും വിശ്വാസത്തെ വേദനിപ്പിക്കാൻ ആവില്ല. എന്നിരുന്നാലും, സ്വന്തം ആളുകൾ മാംസം കഴിക്കുകയാണെങ്കിൽ, നമ്മൾ അവരോട് പറയണം, "സഹോദരാ, ഇത് ഒരു നല്ല കാര്യമല്ല." അവരത് വീണ്ടും തുടരാൻ ആഗ്രഹിക്കുന്നു എങ്കിൽ നമുക്കത് എതിർക്കാനാവില്ല. നമുക്കത് അവരോട് വിശദീകരിച്ചു കൊടുക്കാം, അതുകൊണ്ട് അവർക്ക് ഗുണം ഒന്നും ഉണ്ടാകാൻ പോകുന്നില്ല എന്ന്.

*സ്യാദ്‌വാദ്* ഒരു മതത്തിന്റേയും അടിത്തറയെ വേദനിപ്പിക്കാതെ ഇരിക്കലാണ്. അതിന്റെ ഏതെല്ലാം ഭാഗം ശരിയാണോ, അതിനെ ശരി എന്നു പറയുക, ഏതെല്ലാം ഭാഗം തെറ്റ് ആണോ അതിനെ തെറ്റ് എന്നു പറയുക. അതിനെയാണ് അടിത്തറയെ വേദനിപ്പിക്കാതെ ഇരിക്കുക എന്നു പറയുന്നത്. ഒരാളും ക്രിസ്തുമതത്തിന്റേയോ,

ഇസ്ലാം മതത്തിന്റേയോ, മറ്റ് ഏത് മതങ്ങളുടെയോ അടിത്തറയെ വേദനിപ്പിക്കാൻ പാടില്ല. കാരണം അവയെല്ലാം 360 ഡിഗ്രിക്ക് അകത്ത് ഉള്ളവയാണ്. കേന്ദ്രമാണ് യഥാർത്ഥം ആയത്. ബാക്കി എല്ലാം ആപേക്ഷികമായ കാഴ്ചപ്പാടുകൾ ആണ്. കേന്ദ്രത്തിൽ ഉള്ള ആൾക്ക് എല്ലാ ആപേക്ഷികം ആയ കാഴ്ചപ്പാടുകളും ശരിയാണ്. ഏതൊരു മതത്തെ പിന്തുടർന്നാലും ആർക്കും ഒരു ചെറിയ അളവിൽ പോലും ഉപദ്രവമുണ്ടാകില്ല എന്നാണ് ദൈവത്തിന്റെ *സ്യാദ്വാദ്* അർത്ഥമാക്കുന്നത്!

അതിനാൽ, *സ്യാദ്വാദ്* പാത ഇങ്ങനെയാണ്. എല്ലാവരുടെയും മതം അംഗീകരിക്കപ്പെടണം. മറ്റേയാൾ നിങ്ങളെ രണ്ടുതവണ അടിച്ചാലും നിങ്ങൾ അത് സ്വീകരിക്കണം. കാരണം ലോകം മുഴുവൻ കുറ്റമറ്റതാണ്. നിങ്ങളുടെ സ്വന്തം തെറ്റുകൾ കാരണം മറ്റുള്ളവരെ തെറ്റ് ചെയ്യുന്നതായി നിങ്ങൾ കാണുന്നു. ഇതുകൂടാതെ, ലോകം ഒരു തെറ്റും ചെയ്യുന്നില്ല, അതേസമയം നിങ്ങളുടെ ബുദ്ധി ആളുകളെ തെറ്റാണെന്ന് കാണിക്കുന്നു (പരിഗണിച്ച്), 'ഈ വ്യക്തി തെറ്റ് ചെയ്തു' എന്ന്.

## (6) അവർണവാദ്, അപരാധ്, അവിനയ്

### (വിമർശനം, അപരാധം, ധാർഷ്ട്യം)

**ചോദ്യകർത്താവ്:** മൂന്നാമത്തെ കലമിലെ അവർണവാദ് എന്ന വാക്കിന്റെ കൃത്യമായ അർത്ഥം എന്താണ്? "ഹേ ദാദാ ഭഗവാൻ, [ഉള്ളിലുള്ള ഭഗവാൻ], ജീവിച്ചിരിക്കുന്ന സന്യാസിമാരെയോ, സന്യാസിനിമാരെയോ, മതപ്രസംഗകരേയോ മതാദ്ധ്യക്ഷരേയോ വിമർശിക്കാതിരിക്കാനും അവരോട് തെറ്റ് ചെയ്യാതിരിക്കാനും അവരെ പരിഹസിക്കാതിരിക്കാനും അതിന് കാരണം ആകാതിരിക്കാനും അതിന് പ്രേരകമാകാതിരിക്കാനും എനിക്ക് അനന്തമായ ആന്തരിക ശക്തി നല്കിയാലും."

**ദാദാശ്രീ:** ഏതു വിധേനയും , ഒരു വസ്തുവിനെ അത് എങ്ങിനെയോ അതുപോലെ ചിത്രീകരിക്കാതെ, എന്നാൽ അതിനെ വിപരീതമായി ചിത്രീകരിക്കുക , അതാണ് ***അവർണവാദ്***! അത് പോലെ അല്ല എന്ന് മാത്രം അല്ല, പക്ഷേ യഥാർത്ഥത്തിൽ അതിന്ടെ വിപരീതമായത്. എങ്ങനെ ആണോ അങ്ങിനെ

ചിത്രീകരിക്കൂ, തെറ്റിനെ തെറ്റായും പിന്നെ ശരിയെ ശരിയായും ചെയ്താൽ , ***അവർണവാദ്*** എന്ന് പറയില്ല. എന്നാൽ എപ്പോൾ എല്ലാം തെറ്റാണ് എന്ന് പറയുന്നുവോ, അപ്പോൾ ***അവർണവാദ്*** എന്ന് പറയപ്പെടുന്നു. ഓരോ മനുഷ്യനിലും കുറച്ച് നല്ലതും ഉണ്ടാവില്ലെ ? പിന്നെ കുറച്ച് തിരിച്ചും ഉണ്ടാവാം. എന്നാൽ അയാളെ കുറിച്ച് വിപരീതം ആയി മാത്രം പറഞ്ഞാൽ, അത് ***അവർണവാദ്*** ആയി കണക്കാക്കും. "ഈ രീതിയിൽ അദ്ദേഹത്തിന് കുറവുകളുണ്ട്, എന്നാൽ ആ രീതിയിൽ അദ്ദേഹം വളരെ നല്ലവൻ" എന്ന് പറയാം.

നിങ്ങൾക്ക് ഒരു ആളെ കുറിച്ച് അറിയാം, നിങ്ങൾക്ക് അയാളെ കുറിച്ച് ചില കാര്യങ്ങൾ അറിയാം, എന്നിട്ടും നിങ്ങൾ വസ്തുതകളെ കുറിച്ച് നേരെ മറിച്ച് സംസാരിക്കുന്നു, അയാൾക്ക് ഇല്ലാത്ത ഗുണങ്ങളെ കുറിച്ച് സംസാരിക്കുന്നു , ഇതിന് '***അവർണവാദ്*** എന്ന് അർത്ഥം. അയാൾക്കു ഇല്ലാത്ത ഗുണങ്ങളെ കുറിച്ച് പറയുന്നത് എല്ലാം ***അവർണവാദ്*** ആണ്. ഒരു കാര്യം ഏതു പോലെയാണോ അതുപോലെ തന്നെ പറയുന്നത് വർണവാദമാണ്. വസ്തുതകൾക്ക് വിരുദ്ധമായി കാര്യങ്ങൾ പറയുന്നത് *അവർണവാദമാണ്*. അതിനെ ഒരു വലിയ ***വിരാധന*** ആയി കരുതുന്നു , ആത്മജ്ഞാനിയായ ഒരാളെ കുറിച്ച് എന്തെങ്കിലും നെഗറ്റീവായി പറയുന്നത് അങ്ങേയറ്റത്തെ *വിരാധന* ആണ്. ഇത് സാധാരണക്കാരായ മനുഷ്യരോട് ചെയ്യുമ്പോൾ, അതിനെ പിന്നിൽ നിന്ന് ആക്ഷേപിക്കുക (*നിന്ദ* ) എന്ന് പറയും, എന്നാൽ ഇത് ഉയർന്ന നിലയിൽ ഉള്ളവരോട് ആണെങ്കിൽ, അത് ***അവർണവാദ്*** ആയി കരുതപ്പെടും. ഉയർന്ന ആളുകൾ എന്നുദ്ദേശിക്കുന്നത് ആത്മീയമായി പുരോഗതിക്കുന്നവരെ ആണ്. ഉയർന്ന ആളുകൾ എന്നുദ്ദേശിക്കുന്നത്, ലൗകിക ഇടപെടലുകളിൽ ഉയർന്ന പദവികളിൽ ഉള്ളവരെ അല്ല, പ്രസിഡണ്ട് മാരെ അല്ല ; അത് ആത്മീയമായി പുരോഗമിക്കുന്നവരെ കുറിച്ച് ആണെങ്കിൽ അതിനെ ***അവർണവാദ്*** എന്ന് പരാമർശിക്കുന്നു. അത് ഗുരുതരം ആയ ബാധ്യതയാണ് ! ***അവർണവാദ്*** ഒരു ഗുരുതരം ആയ ബാധ്യതയാണ്! അത് *വിരാധന*യെക്കാൾ മോശം ആണ്.

**ചോദ്യകർത്താവ്:** സന്യാസിമാർ, സന്യാസിനിമാർ, മത പ്രസംഗകർ, മത തലവന്മാർ എന്നിവരെല്ലാം ഇതിൽ ഉൾപ്പെടുമോ?

**ദാദാശ്രീ:** അതെ, അവർ എല്ലാവരും. അവർ ശരിയായ മാർഗ്ഗത്തിൽ ആണോ അല്ലയോ, ആത്മജ്ഞാനം നേടിയവർ ആണോ അല്ലയോ എന്നൊന്നും നിങ്ങൾക്ക് നോക്കേണ്ടതില്ല. എന്തായാലും അവരെല്ലാം മഹാവീർ ഭഗവാനെ പിന്തുടരുന്നവർ അല്ലേ? അവർ ചെയ്യുന്നത് എന്തായാലും, അതവർ ചെയ്യുന്നത് മഹാവീർ ഭഗവാന്റെ പേരിലാണ് അല്ലെ. അവർ ചെയ്യുന്നത് എന്തായാലും, ശരിയായാലും തെറ്റായാലും അത് അവർ ചെയ്യുന്നത് മഹാവീർ ഭഗവാന്റെ പേരിലാണ് അല്ലെ, അതുകൊണ്ട് നമുക്ക് അവരെ കുറിച്ച് തെറ്റായി (***അവർണവാദ്***) ഒന്നും തന്നെ പറയാൻ കഴിയില്ല.

**ചോദ്യകർത്താവ്:** *അവർണവാദവും വിരാധനയും* തമ്മിലുള്ള വ്യത്യാസം എന്താണ്?

**ദാദാശ്രീ:** *വിരാധന* യിലൂടെ ഒരാൾ തെറ്റായ ദിശയിൽ പോകുന്നു, താഴ്ന്ന ജീവ ഗതികളിലേക്ക് (ഗതി) പോകുന്നു. അവർണവാദം ചെയ്ത് പിന്നീട് അതിനു വേണ്ടി പ്രതിക്രമണം ചെയ്യുകയാണെങ്കിൽ, അനന്തര ഫലങ്ങൾ ഒന്നും ഉണ്ടാവില്ല, അത് പഴയതു പോലെ ആയിത്തീരും. അതുകൊണ്ട്, ആരെയെങ്കിലും കുറിച്ച് തെറ്റായി സംസാരിച്ച് (അവർണവാദം നടത്തി) , പിന്നീട് പ്രതിക്രമണം ചെയ്യുകയാണെങ്കിൽ, എല്ലാം വീണ്ടും ശുദ്ധമാവും.

**ചോദ്യകർത്താവ്:** ദയവായി *അവിനയവും വിരാധനയും* വിശദീകരിച്ചു തരൂ.

**ദാദാശ്രീ:** *അവിനയം വിരാധനയായി* കണക്കാക്കാൻ ആവില്ല. *അവിനയം* ഒരു പടി താഴെ ആണ്, എന്നാൽ *വിരാധനയിൽ* ഒരാൾ മറ്റൊരാളെ ഉദ്ദേശത്തോടെ എതിർക്കുന്നു. 'ഇത് ഞാനുമായി ബന്ധപ്പെട്ടത് അല്ല' എന്ന മനോഭാവം ആണ് *അവിനയം.* ബഹുമാനം കൊടുക്കാതെ ഇരിക്കുന്നതിനെ *അവിനയം* ആയി കരുതും.

**ചോദ്യകർത്താവ്:** എന്താണ് *അപരാധം*?

**ദാദാശ്രീ:** ആരാധന നടത്തുന്നവർ ഉയരുന്നു, വിരാധന നടത്തുന്നവർ താണു പോകുന്നു. അപരാധം ചെയ്യുന്നവർക്ക്

ഇരുഭാഗത്തും കഷ്ടപ്പാടാണ്. അപരാധം ചെയ്യുന്ന ആൾ സ്വയം പുരോഗമിക്കില്ല, മറ്റാരേയും പുരോഗമിക്കാൻ അനുവദിക്കുകയും ഇല്ല. അത്തരം ആളുകളെ *അപരാധി* എന്നു പറയുന്നു.

**ചോദ്യകർത്താവ്:** വിരാധനയിലും ഒരാൾ മറ്റുള്ളവരെ പുരോഗതിപ്പെടാൻ അനുവദിക്കുന്നില്ല, ശരിയല്ലേ?

**ദാദാശ്രീ:** താരതമ്യത്തിൽ, വിരാധന നടത്തുന്ന ആളാണ് നല്ലത്. ആരെങ്കിലും അന്വേഷിച്ചാൽ "നിങ്ങൾ ഏത് അടിസ്ഥാനത്തിലാണ് അത് പറഞ്ഞത്? നിങ്ങൾ പറയുന്നത് എങ്ങനെ സത്യമാകും! " എന്ന് പറഞ്ഞു അയാൾക്ക് ശരിയായ ദിശ കാണിച്ചു കൊടുക്കും. അപ്പോൾ അയാൾ പിന്തിരിഞ്ഞേക്കാം. ആരെങ്കിലും അയാൾക്ക് നേർവഴി കാണിച്ചു കൊടുത്താൽ, അയാൾ നേർവഴിക്കു വരും. എന്നാൽ ഒരു അപരാധി പിൻതിരിയുകയോ മുന്നേറുകയോ ചെയ്യില്ല. വിരാധന ചെയ്യുന്ന ആൾ തെറ്റായ ദിശയിൽ നടക്കാം, എന്നാൽ അവൻ താഴെ വീഴും !

**ചോദ്യകർത്താവ്:** *വിരാധന* നടത്തുന്ന ആൾക്ക് പിൻതിരിയാനുള്ള അവസരമുണ്ടോ?

**ദാദാശ്രീ:** ഉണ്ട്. അയാൾക്ക് തിരിഞ്ഞുവരാൻ അവസരമുണ്ട്.

**ചോദ്യകർത്താവ്:** അപരാധിക്ക് തിരിഞ്ഞുവരാൻ അവസരമുണ്ടോ?

**ദാദാശ്രീ:** അയാൾ തിരിഞ്ഞു വരികയും ഇല്ല, മുന്നോട്ടു പോവുകയുമില്ല. അയാൾക്ക് ഒരു ചെരിവും ചായ്‌വും ഇല്ല. അയാൾ മുന്നോട്ടും പോകില്ല, പുറകോട്ടും പോകില്ല. നിങ്ങൾ അയാളെ കാണുമ്പോൾ എല്ലാം അയാൾ അതേ സ്ഥലത്തു തന്നെ ആയിരിക്കും, അതേ അവസ്ഥയിൽ തന്നെ. അതാണ് 'അപരാധി' എന്നു വിളിക്കുന്ന ആൾ.

**ചോദ്യകർത്താവ്:** *അപരാധം* എന്നതിന്റെ നിർവ്വചനം എന്താണ്?

**ദാദാശ്രീ:** തിരിച്ചറിവ് ഇല്ലാതെയാണ് വിരാധന നടക്കുന്നത്. എന്നാൽ പൂർണ്ണ ബോധ ഭാവത്തിൽ ആണ് *അപരാധം* നടക്കുന്നത്.

**ചോദ്യകർത്താവ്:** അതെങ്ങനെയാണ് സംഭവിക്കുന്നത്, ദാദാ?

ദാദാശ്രീ: ഒരു വ്യക്തി ശാഠ്യമുള്ളവനാണെങ്കിൽ, അവൻ ഒരു കുറ്റകൃത്യത്തിൽ (*അപാരാധ്*) അവസാനിച്ചേക്കാം. ചെയ്യരുത് എന്നറിഞ്ഞിട്ടും ഒരാൾ വിരാധന ചെയ്യുമ്പോൾ അത് *അപരാധത്തിൽ* പെടും. *വിരാധന* ചെയ്യുന്നവനെ മോചിപ്പിക്കാം, എന്നാൽ അപരാധം ചെയ്യുന്നവനെ മോചിപ്പിക്കപ്പെടില്ല. വളരെ വലിയ, ശക്തമായ അഹംഭാവം ഉള്ള ഒരു വ്യക്തി *അപരാധം* ചെയ്യുന്നതിൽ അവസാനിക്കും. അതുകൊണ്ടാണ് നിങ്ങൾ സ്വയം പറയേണ്ടത്, 'നീ ഒരു വിഡ്ഢിയാണ്. ഒരു കാരണവുമില്ലാതെ നിങ്ങൾ സ്വയം ആഡംബരത്തോടെ ചുറ്റിനടക്കുന്നു. ആളുകൾക്ക് അത് അറിയില്ലായിരിക്കാം, പക്ഷേ നിങ്ങൾ എങ്ങനെയാണെന്ന് എനിക്കറിയാം. നിനക്ക് ഭ്രാന്താണ്.' നിങ്ങൾ എന്തെങ്കിലും പരിഹാരം കണ്ടെത്തണം. നിങ്ങൾ കുറച്ച് പ്ലസ് മൈനസ് ചെയ്യണം; നിങ്ങൾ ഗുണനം മാത്രം ചെയ്താൽ, അത് എവിടേക്ക് നയിക്കും? അതിനാൽ, നിങ്ങൾ കുറച്ച് വിഭജനം നടത്തണം. ആകെ തുകയും കുറച്ചതിന് ശേഷമുള്ള ബാക്കിയും പ്രകൃതിക്ക് വിധേയമാണ്, അതേസമയം ഗുണനവും ഹരിക്കലും നിങ്ങളുടെ കൈയിലാണ്. ഈ അഹം അതിനെ ഏഴിൽ ഗുണിച്ചാൽ, അതിനെ ഏഴായി ഹരിക്കുക, അങ്ങനെ ബാക്കിയില്ല!

**ചോദ്യകർത്താവ്:** ഞങ്ങൾ ഒരാളെക്കുറിച്ച് ബാക്ക്ബൈറ്റ് (നിന്ദ) ചെയ്യുമ്പോൾ, അത് എന്തിനു കീഴിലാണ്?

**ദാദാശ്രീ:** ബാക്ക്ബൈറ്റ് (*നിന്ദ*) *വിരാധനയിൽ* ഉൾപ്പെടുന്നു. എന്നാൽ *പ്രതിക്രമണ*ത്തിലൂടെ അതിന്റെ ഫലം ഇല്ലാതാക്കാനാവും. അത് *അവർണവാദം* പോലെ തന്നെയാണ്. അതുകൊണ്ടാണ് ഞാൻ നിന്ദിക്കരുത് എന്ന് പറയുന്നത്. എന്നിരുന്നാലും ആളുകൾ മറ്റുള്ളവരെ കുറിച്ച് അവരറിയാതെ കുറ്റം പറയുന്നു. ഇത് ഒരിക്കലും ചെയ്യാൻ പാടില്ലാത്തതാണ്. അന്തരീക്ഷം മുഴുവൻ പരമാണുക്കൾ നിറഞ്ഞതാണ്. ഈ തരംഗങ്ങൾ എല്ലാം, ആരെക്കുറിച്ചാണോ സംസാരിക്കുന്നത്, അയാളിൽ എത്തിച്ചേരും മറ്റുള്ളവരെ കുറിച്ച് ഒരൊറ്റ ശ്രദ്ധാരഹിതമായ വാക്കും പറയാൻ പാടില്ല. നിങ്ങൾക്കും എന്തെങ്കിലും പറഞ്ഞേ മതിയാവൂ എങ്കിൽ, നല്ലതെന്തെങ്കിലും പറയൂ ,

അവരെ പ്രശംസിക്കൂ, എന്നാൽ അവരെ അപമാനിക്കരുത്.

അതുകൊണ്ട് ആരേയും കുറ്റം പറയരുത്. നിങ്ങൾക്കവരെ പ്രശംസിക്കാൻ കഴിഞ്ഞില്ലെങ്കിൽ കുഴപ്പമില്ല, എന്നാൽ കുറ്റം പറയരുത്. ഞാൻ അറിയിക്കുന്നത്, 'അതിൽ നിന്നും നിങ്ങൾക്ക് എന്ത് നേട്ടമാണ് ഉള്ളത്?' എന്നാണ്. അതുകൊണ്ട് നിങ്ങൾക്ക് ധാരാളം നഷ്ടങ്ങൾ സംഭവിക്കും. ഈ ലോകത്തിലെ ഏറ്റവും വലിയ നഷ്ടം പരദൂഷണത്തിലൂടെ ഉണ്ടാകുന്നു. അതുകൊണ്ട് ആരെക്കുറിച്ചും ദോഷം പറയാൻ ഇടവരരുത്.

ഇവിടെ പരദൂഷണം എന്നൊന്നില്ല. എന്താണ് ശരിയും തെറ്റും എന്ന് മനസ്സിലാക്കാൻ മാത്രമാണ് ഞങ്ങൾ ഇത് ചർച്ച ചെയ്യുന്നത്! ഭഗവാൻ പറഞ്ഞിരിക്കുന്നു : "തെറ്റിനെ തെറ്റായും ശരിയെ ശരിയായും അറിയുക. എന്നിരുന്നാലും, തെറ്റാണെന്ന് അറിയുന്ന കാര്യത്തോട് ഒരു ചെറിയ വെറുപ്പ് പോലും പാടില്ല, ശരിയാണെന്ന് അറിയുന്ന കാര്യത്തോട് ഒരു ചെറിയ ആസക്തിയും ഉണ്ടാകരുത്. തെറ്റ്, തെറ്റ് എന്നറിയില്ലെങ്കിൽ, ശരിയേ ശരിയാണെന്ന് അറിയാൻ കഴിയില്ല. അതിനാൽ, നമ്മൾ അത് വിശദമായി ചർച്ച ചെയ്യണം. ജ്ഞാനിയിൽ നിന്ന് മാത്രമേ അറിവ് [കൃത്യമായി] മനസ്സിലാക്കാൻ കഴിയൂ.

## (7) ഒരാൾക്ക് ഇഷ്ടക്കേടും നിന്ദയും പാടില്ല...

**ചോദ്യകർത്താവ്:** നാലാമത്തെ കലം : "ഹേ ദാദാ ഭഗവാൻ, [ഉള്ളിലുള്ള ഭഗവാൻ], ഏറ്റവും നിസ്സാരമായ അളവിൽ പോലും ഒരു ജീവിയോടും ഇഷ്ടക്കേട് തോന്നാതിരിക്കാനും വെറുക്കാതിരിക്കാനും വെറുപ്പിനോ ഇഷ്ടക്കേടിനോ കാരണമാകാതിരിക്കാനും അതിന് പ്രേരകമാകാതിരിക്കാനും എനിക്ക് അനന്തമായ ആന്തരിക ശക്തി നല്കിയാലും."

**ദാദാശ്രീ:** അതെ, അതു ശരിയാണ്. നിങ്ങൾ നിങ്ങളുടെ ഓഫീസിൽ ഇരിക്കുമ്പോൾ ആരെങ്കിലും കടന്നു വന്നേക്കാം, അപ്പോൾ നിങ്ങൾക്ക് അയാളോട് ഒരു തരത്തിൽ ഉള്ള ഇഷ്ടക്കേട് (*അഭാവം*) തോന്നിയേക്കാം, അല്ലെങ്കിൽ അവഹേളനം (*തിരസ്കാരം*)

തോന്നിയേക്കാം. അതിനാൽ പിന്നീട് നിങ്ങൾ അതിനെ കുറിച്ച് ചിന്തിക്കുകയും, അങ്ങനെ സംഭവിക്കാൻ പാടില്ലായിരുന്നു എന്ന് നിങ്ങൾക്ക് അനുതാപം തോന്നുകയും വേണം.

എന്തെങ്കിലും തരത്തിലുള്ള വെറുപ്പുണ്ടെങ്കിൽ ഒരാൾക്ക് ഒരിക്കലും സ്വതന്ത്രനാവാൻ കഴിയില്ല. ആരോടെങ്കിലും നിങ്ങൾക്ക് വെറുപ്പുണ്ടെങ്കിൽ, ആ ആളിൽ നിങ്ങൾക്കെതിരെ ഒരു പ്രതികാര ഭാവം ബന്ധിക്കപ്പെടും. ജീവനില്ലാത്ത ഒരു വസ്തുവിനോട് പോലും നിങ്ങൾക്ക് തിരസ്കാര ഭാവമുണ്ടെങ്കിൽ, നിങ്ങൾക്ക് സ്വതന്ത്രനാവാൻ കഴിയില്ല. ആരോടെങ്കിലും ചെറിയ അളവിൽ പോലും വെറുപ്പുണ്ടെങ്കിൽ അത് അപകടകരമാണ്. ആരോടെങ്കിലും തിരസ്കാരം അനുഭവപ്പെടുന്ന കാലത്തോളം നിങ്ങൾക്ക് വീതരാഗി (രാഗദ്വേഷമുക്തമായ അവസ്ഥ) ആവാൻ കഴിയില്ല. വാസ്തവത്തിൽ നിങ്ങൾക്ക് വീതരാഗി ആകേണ്ടിവരും, അപ്പോൾ മാത്രമേ നിങ്ങൾക്ക് സ്വതന്ത്രനാകാൻ കഴിയൂ!

## (8) സന്തോഷരഹിതവും വേദനിപ്പിക്കുന്നതുമായ വാക്കുകൾ ഒഴിവാക്കുക

**ചോദ്യകർത്താവ്:** അഞ്ചാമത്തെ കലം : "ഹേ ദാദാ ഭഗവാൻ, [ഉള്ളിലുള്ള ഭഗവാൻ], ഒരു ജീവിയോടും കടുത്തതും വേദനാജനകവുമായ ഭാഷയിൽ സംസാരിക്കാതിരിക്കാനും അതിന് കാരണമാകാതിരിക്കാനും അതിന് പ്രേരകമാകാതിരിക്കാനും എനിക്ക് അനന്തമായ ആന്തരിക ശക്തി നല്കിയാലും.

ആരെങ്കിലും എന്നോട് കടുത്തതും വേദനാജനകവുമായ ഭാഷയിൽ സംസാരിക്കുന്ന പക്ഷം അവരോട് മൃദുവായും ദയയോടെയും മറുപടി പറയുന്നതിനുള്ള അനന്തമായ ആന്തരികശക്തി എനിക്കു നല്കിയാലും".

**ദാദാശ്രീ:** നിങ്ങൾ കടുത്ത ഭാഷയിൽ സംസാരിക്കാൻ പാടില്ല. ആരെങ്കിലും നിങ്ങളുടെ വാക്കുകൾ കൊണ്ട് വേദനിക്കാൻ ഇടയായാൽ, നിങ്ങൾ അയാളോട് നേരിട്ട് പറയണം, "കൂട്ടുകാരാ, എനിക്കു തെറ്റുപറ്റി, ഞാൻ വളരെ വിഷമിക്കുന്നു, എനിക്ക് മാപ്പ

തരു." നിങ്ങൾ അയാളോട് നേരിട്ട് പറയാൻ കഴിഞ്ഞില്ല എങ്കിൽ, മനസ്സിൽ പശ്ചാത്തപതിക്കു, "ഞാൻ ഇങ്ങനെ സംസാരിക്കരുത്."

**ചോദ്യകർത്താവ്:** വേദനിപ്പിക്കുന്ന തരത്തിലുള്ള വാക്കുകൾ പുറത്തു വരാതിരിക്കാൻ നാം സ്വയം ഓർമ്മിച്ചുകൊണ്ടിരിക്കുകയും വേണം.

**ദാദാശ്രീ:** അതെ, നിങ്ങളത് വീണ്ടും വീണ്ടും ഓർത്തുകൊണ്ട് ഇരിക്കുകയും പശ്ചാത്തപിക്കുകയും വേണം. നിങ്ങളുടെ പശ്ചാത്താപം കൊണ്ടു മാത്രമേ അത് അവസാനിക്കുകയുള്ളൂ. അല്ലെങ്കിൽ അത് യാന്ത്രികമായി നിർത്തുകയില്ല. 'എന്നോട് ക്ഷമിക്കു' എന്ന് പറയുന്നതു കൊണ്ട് മാത്രം അത് അവസാനിക്കുകയില്ല.

**ചോദ്യകർത്താവ്:** എന്താണ് ***മൃദു-ഋജു*** ഭാഷാ?

**ദാദാശ്രീ:** ***ഋജു*** നേരെയുള്ളതാണ്. ***മൃദു*** വിനയത്തോടെ ഉള്ളതാണ്. അത്യന്തം വിനയത്തോടെ സംസാരിക്കുന്ന വാക്കുകളെയാണ് 'മൃദു' എന്നു പറയുന്നത്. അതുകൊണ്ട് നിങ്ങൾ ലളിതവും വിനയാന്വിതവും ആയ വാക്കുകൾ പറയണം. അങ്ങനെ പറയാനുള്ള ശക്തി ആവശ്യപ്പെടുകയും വേണം. നിങ്ങൾ അങ്ങനെ തുടർന്നു കൊണ്ടിരുന്നാൽ നിങ്ങൾക്ക് ശക്തി ലഭിക്കും. നിങ്ങളുടെ കഠിനമായ ഭാഷ കൊണ്ട് മകൻ വേദനിക്കാൻ ഇടയായാൽ നിങ്ങൾ പശ്ചാത്തപിക്കണം. അവനോട് പറയുകയും വേണം, "എനിക്കു വിഷമമുണ്ട്, എന്നോട് ക്ഷമിക്കു, ഞാൻ ഇനി അത്തരം വാക്കുകൾ പറയുകയില്ല" എന്ന്. സംഭാഷണം നല്ലതാവാനുള്ള ഏകമാർഗ്ഗം ഇതാണ്. 'ഇതാണ്'' അതു പഠിപ്പിക്കുന്ന ഒരേയൊരു കോളേജും.

**ചോദ്യകർത്താവ്:** അപ്പോൾ പരുഷവും നിന്ദ്യവുമായ ഭാഷയും വിനയത്തോടെയുള്ളതും നേരായതുമായ ഭാഷയും തമ്മിലുള്ള വ്യത്യാസം എന്താണ്?

**ദാദാശ്രീ:** ധാരാളം ആളുകൾ കടുത്ത ഭാഷകൾ ഉപയോഗിക്കും: "നിന്നെ ഒന്നിനും കൊള്ളില്ല, നീ ദുഷ്ടനാണ്, നീ കള്ളനാണ്" എന്നിങ്ങനെ. നാം മുമ്പ് ഒരിക്കലും കേൾക്കാത്ത വാക്കുകൾ അവർ

ഉപയോഗിക്കും ! കഠോരമായ വാക്കുകൾ കേൾക്കുമ്പോൾ നമ്മുടെ ഹൃദയം നിലച്ചേക്കാം. അത്തരം പരുഷമായ സംസാരം ഒരിക്കലും സുഖകരമായി കണക്കാക്കില്ല. മറിച്ച്, 'ഇത് എവിടെ നിന്നാണ് വരുന്നതെന്ന്' ഒരാൾ ചിന്തിച്ചേക്കാം! കഠോരമായ സംസാരം അഹംഭാവമാണ്.

***തന്തീലി*** ഭാഷയുടെ അർത്ഥം എന്താണ്? മറ്റൊരാളും ആയി മത്സരിക്കുമ്പോൾ തർക്കമുണ്ട്, ഇല്ലേ? "ഞാൻ എത്ര നന്നായി പാചകം ചെയ്തുവെന്ന് നോക്കൂ. അവൾക്ക് എങ്ങനെ പാചകം ചെയ്യണമെന്ന് പോലും അറിയില്ല ?" അതുപോലെ തന്നെ, ഒരാൾ തർക്കത്തിൽ ഏർപ്പെടുന്നു, ഒരാൾ മത്സരിക്കാൻ തുടങ്ങുന്നു. ഈ *തന്തീലി* (നിന്ദ്യമായ) ഭാഷ വളരെ മോശമാണ്.

പരുഷവും നിന്ദ്യവുമായ ഭാഷ സംസാരിക്കാൻ പാടില്ല. സംഭാഷണത്തിലൂടെയുള്ള എല്ലാ തെറ്റുകളും ഈ രണ്ട് വാക്കുകളാൽ മൂടപ്പെട്ടിരിക്കുന്നു. നിങ്ങൾക്ക് ഒഴിവ് സമയമുണ്ടെങ്കിൽ, നിങ്ങൾ ഊർജ്ജത്തിനായി ദാദാ ഭഗവാനോട് ചോദിച്ചുകൊണ്ടിരിക്കണം. നിങ്ങൾ അസുഖകരമായ രീതിയിൽ സംസാരിക്കാൻ ആഗ്രഹിക്കുന്നു എങ്കിൽ, വിപരീതത്തിനായി ഊർജ്ജം ചോദിക്കുക; "ശുദ്ധമായ സംസാരം (*ശുദ്ധ വാണി*) സംസാരിക്കാനുള്ള ഊർജ്ജം എനിക്കു തരുക. എല്ലാവരും അംഗീകരിക്കുന്ന പ്രസംഗം സംസാരിക്കാൻ എനിക്ക് ഊർജ്ജം തരൂ (*സ്യാദ് വാദ് വാണി*). നേരായതും താഴ്മയുള്ളതുമായ ഭാഷ സംസാരിക്കാനുള്ള ഊർജ്ജം എനിക്കു തരുക." അത്തരം (ഊർജ്ജം) ആവശ്യപ്പെടുന്നത് തുടരുക. ആരെയും വേദനിപ്പിക്കാത്ത സംസാരമാണ് *സ്യാദ് വാദ്* വാണി.

## (9) ...ലൈംഗിക പ്രേരണകളിൽ നിന്ന് മുക്തമായിരിക്കാൻ എനിക്ക് ഊർജ്ജം തരൂ!

**ചോദ്യകർത്താവ്:** ആറാമത്തെ കലം : "ഹേ ദാദാ ഭഗവാൻ, [ഉള്ളിലുള്ള ഭഗവാൻ], ആണായാലും, പെണ്ണായാലും, നപുംസകമായാലും ഒരു ജീവിയോടും ലൈംഗികതൃഷ്ണയോ വികാരങ്ങളോ ചേഷ്ടകളോ പ്രകടിപ്പിക്കാതിരിക്കാനുള്ള അനന്തമായ

